# എന്റെ പ്രിയപ്പെട്ട ഉമ്മ-
# സയ്യിദ ഖൈറുന്നിസ ബഹ്തർ

രചന:
**മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി**

വിവർത്തനം:
**അബ്ദുശ്ശക്കൂർ ഖാസിമി**

*സയ്യിദ് ഹസനി അക്കാദമി*
*ദാറുൽ ഉലൂം ഇസ്‌ലാമിയ്യ*
*ഓച്ചിറ, കൊല്ലം, കേരള*
**website : www.thauba.com**

| | | |
|---|---|---|
| Title | : | **DIKRE KHAIR** (Urdu) |
| | | **ENTE PRIYAPPETTA UMMA** (Malayalam) |
| Author | : | **Moulana Sayyid Abul Hasan Ali Nadvi** |
| Transaler | : | **Abdul Shakkoor Qasimi** |
| Publisher | : | **Sayyid Hasani Academy** |
| | | Darul Uloom Islamiyya |
| | | Oachira, Kollam, Kerala. |
| Book No. | : | 49 |
| Copies | : | 3000. |
| Price | : | Rs.**15** |
| **website** | **:** | **www.thauba.com** |
| e-mail | : | sayyidhasanioachira@gmail.com |

# ബിസ്മില്ലാഹ്...

ഉടമസ്ഥനായ അല്ലാഹുവിന്റെ അപാര അനുഗ്രഹമാണ് പുണ്യമായ ദീൻ. ഇതിനെ അല്ലാഹു വളരെ ലളിതമാക്കി. ഇതിന്റെ മഹത്വവും ലാളിത്യവും വിളിച്ചറിയിക്കുന്ന ധാരാളം ചിഹ്നങ്ങളെ തയ്യാറാക്കി. അതിൽ പ്രധാനപ്പെട്ട ഒന്നത്രേ, ദീനുമായി ബന്ധപ്പെട്ട മഹാന്മാർ.

ദീനീ ഗുണങ്ങളിലെ ഉന്നതങ്ങളിലേക്ക് ഉയരുന്നതിൽ ആൺ പെൺ വ്യത്യാസങ്ങളൊന്നുമില്ല. ആഗ്രഹിച്ച് പരിശ്രമിക്കുന്നവർ ആരായിരുന്നാലും അല്ലാഹു അവനെ ദീനിന്റെ ഉന്നതവും അത്ഭുതകരവുമായ സ്ഥാനങ്ങളിലേക്ക് ഉയർത്തും.

ഇവിടെ ഒരു മഹതി അനുസ്മരിക്കപ്പെടുകയാണ്; സയ്യിദ ഖൈറുന്നിസാഅ് ബഹ്തർ സാഹിബ മർഹൂമ: ഭൗതിക സമ്പന്നതയിൽ നിന്നും ദാരിദ്ര്യത്തിലേക്ക് നീങ്ങി, അവസാനം വൈധവ്യത്തിന്റെ വേദന അനുഭവിച്ച ഈ ദാസി, പക്ഷേ, പരിശുദ്ധ ഖുർആൻ–ഹദീസുകളിലൂടെ ദിക്റ്–ദുആകളിലൂടെ ചിന്താ പരിശ്രമങ്ങളിലൂടെ ചരിത്രം സൃഷ്ടിച്ചു. ചരിത്ര പുരുഷനായി ലോകം വാഴ്ത്തിയ വിശ്വപണ്ഡിതൻ അല്ലാമാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വിയുടെ പ്രധാന നിർമ്മിതീകേന്ദ്രം ആദരണീയ മാതാവായ ബഹ്തർ സാഹിബയാണ്. അവരെക്കുറിച്ച് വളരെ ആധികാരികമായിത്തന്നെ, മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി ഈ രചനയിൽ വിവരിക്കുന്നു. എല്ലാവർക്കും ഉമ്മമാർ പ്രിയങ്കരമായതുപോലെ, ഇത് വെറും പ്രിയത്തിന്റെ പേരിലുള്ള വരികൾ മാത്രമല്ല, ഒരു മഹത്തായ കാലഘട്ടത്തിന്റെ ചിത്രീകരണവും അതിലേക്കുള്ള ശക്തമായ പ്രേരണയും കൂടിയാണ്. പടച്ചവൻ, ഈ നിലയിൽ ഇതിനെ കാണുന്നതിന് തൗഫീഖ് നൽകട്ടെ!

**അബൂ ഉമാമ ഹസനി**
സയ്യിദ് ഹസനി അക്കാദമി
ഓച്ചിറ, കൊല്ലം, കേരള

# ആമുഖം

ആദരണീയ മാതാവ് മർഹൂമ: സയ്യിദ ഖൈറുന്നിസാഅ് ബഹ്തർ ഹി: 1388 ജമാദുൽ ആഖിർ 6 (1968 ആഗസ്റ്റ് 31) ന് ഈ നശ്വര ലോകത്തു നിന്നും യാത്രയായി. അവരുടെ വ്യക്തിത്വം അവരുടെ പരിമിതമായ കുടുംബത്തിനോ നാടിനോ കാലത്തിനോ മാത്രമല്ല, എന്നും എങ്ങുമുള്ള കുട്ടികൾക്കും വനിതകൾക്കും അനുകരണീയ മാതൃകയായിരുന്നു. വലിയ നന്മകളും ഐശ്വര്യങ്ങളും കാണപ്പെട്ടിരുന്നു. ഭൂതകാലത്തിലെ പരിശുദ്ധിയും ഭയഭക്തിയും സൽഗുണങ്ങളും നിറഞ്ഞ മുസ്‌ലിം സ്ത്രീകളുടെ സത്യസന്ധമായ ഒരു സ്മരണയായിരുന്നു അവർ. അവരുടെ അടിയുറച്ച വിശ്വാസം, ഇലാഹീ സ്നേഹം, ഭൗതിക വിരക്തി, പരലോക താല്പര്യം, തന്റെയും മക്കളുടെയും വിഷയത്തിൽ ദീനിന് വ്യക്തമായ മുൻഗണന, ഭൗതിക വസ്തുക്കളോടും ആഢംബരാലങ്കാരങ്ങളോടുമുള്ള അവഗണന, പ്രാർത്ഥനകളിലുള്ള ആവേശം, ദുആകളുടെ സ്വീകാര്യത, ഖുർആൻ പാരായണങ്ങളിലും നബവീ ദിക്റ്-ദുആകളിലും വലിയ പ്രതിഫലനമുണ്ടെന്ന വിശ്വാസം, ആവശ്യനിർവ്വഹണങ്ങൾക്കും ഇരുലോക വിജയം കരസ്ഥമാക്കുന്നതിനും അവ പ്രയോജനപ്പെടുത്തൽ, ദുആകളിലെ ഹൃദയ വേദന, നമസ്കാരത്തിലെ രഹസ്യ സംഭാഷണം, ദീനിനോടും, ദീനീ നേതാക്കളോടുമുള്ള അതിയായ ആദരവ് മുതലായ വിഷയങ്ങളിൽ ഉമ്മ ഉന്നത സ്ഥാനം പുലർത്തി. കൂട്ടത്തിൽ നാശങ്ങളും പ്രശ്നങ്ങളും ഭൗതികതയുടെ അതിപ്രസരങ്ങളും നിറഞ്ഞുനിൽക്കുന്ന ഈ ഘട്ടത്തിലും പരിശ്രമിച്ചാൽ മുൻഗാമികളിൽ കാണപ്പെട്ടിരുന്ന ഉന്നത ഗുണങ്ങൾ ഉണ്ടാക്കിയെടുക്കാൻ കഴിയുമെന്ന് അവരുടെ അവസ്ഥകൾ വിളിച്ചറിയിച്ചു.

പ്രിയപ്പെട്ട ഉമ്മയുടെ വിയോഗാനന്തരം ഞങ്ങളുടെ കുടുംബാംഗങ്ങൾ തന്നെ നടത്തുന്ന രിദ്‌വാൻ മാസിക അവരെക്കുറിച്ച് ഒരു പ്രത്യേക പതിപ്പ് ഇറക്കുകയുണ്ടായി. അതിൽ ഉമ്മയെക്കുറിച്ച് നേരിൽ മനസ്സിലാക്കിയ ഉപരിസൂചിത കാര്യങ്ങൾ അടങ്ങിയ ഒരു കുറിപ്പ് തയ്യാറാക്കാൻ ചില സഹോദരങ്ങൾ പ്രേരിപ്പിച്ചു. ഇത് വെറുതെയുള്ള ഒരു ഔപചാരിക സ്മരണ മാത്രമല്ല, ശക്തമായ കർമ്മാവേശം പകരുന്ന ഒരു സന്ദേശമാണ്. എഴുതുന്നതിനായി വിനീതൻ വിശദമായ ഒരു കുറിപ്പ് തയ്യാറാക്കി. അതാണ് ഈ ചെറുഗ്രന്ഥം. മാന്യ അനുവാചകർ ഇത് താല്പര്യത്തോടെ സ്വീകരിക്കുകയും സ്വയം നന്നാകുന്നതിനും കുഞ്ഞുങ്ങളുടെ ശിക്ഷണ ശീലനങ്ങൾക്ക് മാർഗ്ഗദർശനമായി കാണുകയും ചെയ്യണമെന്നും, കൂട്ടത്തിൽ, ആദരണീയ മാതാവിനും കുടുംബാംഗങ്ങൾക്കും ദുആ ഇരക്കണമെന്നും പ്രതീക്ഷിക്കുന്നു.

അബുൽ ഹസൻ അലി നദ്‌വി

# കുടുംബ പശ്ചാത്തലം

എന്റെ പിതാമഹന് രണ്ട് ആൺമക്കളും അഞ്ച് പെൺമക്കളുമുണ്ടായിരുന്നു. അവരിൽ നാലാമത്തെ മകളാണ് എന്റെ ഉമ്മ. ഹി:1295 ക്രി. 1878–ൽ അവർ ജനിച്ചു. ഖൈറുന്നിസ എന്ന് നാമകരണം ചെയ്യപ്പെട്ടു. പിതാമഹന് ഏറ്റവും പ്രിയം ഉമ്മയോടായിരുന്നു. ഉമ്മ പറയുകയുണ്ടായി "ഇഷ്ടപ്പെട്ട കിതാബുകൾ വല്ലതും ലഭിച്ചാൽ അത് വായിക്കാൻ എനിക്ക് നൽകുമായിരുന്നു. അത് വാപ്പയുടെ സ്നേഹത്തിന്റെ പ്രധാന പ്രകടനമായിരുന്നു. വാപ്പ തഹജ്ജുദിന് മുറിയിൽ നിന്നും പള്ളിയിലേക്ക് പുറപ്പെട്ടാൽ ഉടൻ ഞാൻ എഴുന്നേറ്റ് സഹോദരിയേയും കൂട്ടി ഉമ്മയുടെ മുറിയിൽ ചെല്ലുമായിരുന്നു. ഞങ്ങൾ അവിടെ സുന്നത്ത് നമസ്കാരത്തിൽ മുഴുകുമായിരുന്നു. തയ്യലിൽ ഉമ്മ വലിയ വിദഗ്ദ്ധയായിരുന്നു. പിതാമഹനും മറ്റും വസ്ത്രം തുന്നിക്കൊടുക്കലായിരുന്നു മുഖ്യ സേവനം. അവർ തുന്നിയ ചില വസ്ത്രങ്ങൾ ഇന്നും ഞങ്ങളുടെ പക്കലുണ്ട്.

മതപരമായ ഗ്രന്ഥങ്ങളിലും ഗൃഹവേലകളിലും അന്നത്തെ പഠനം ഒതുങ്ങിയിരുന്നു. ഖാദീ സനാഉല്ലയുടെ 'മാലാബുദ്ദമിൻഹു', ശാഹ് റഫീഉദ്ദീൻ സാഹിബിന്റെ 'നാൽപത് ഹദീസുകൾ', ശാഹ് അബ്ദുൽ ഖാദിർ സാഹിബിന്റെ 'ഖുർആൻ തർജ്ജമ' എന്നിവ അന്നത്തെ സ്ത്രീകൾ നിർബന്ധമായും പഠിച്ചിരുന്നതായി ഉമ്മ പറഞ്ഞിട്ടുണ്ട്. പതിവിന് വിപരീതമായി ഉമ്മ എഴുത്തും പഠിച്ചു. ചെറുപ്പം മുതലേ വായനയിൽ താല്പര്യമായിരുന്നു. ഖസസുൽ അമ്പിയാഅ്, മഖാസിദുസ്സാലിഹീൻ, മആദുസ്സാലിഹീൻ, മനാസിലുൽ ബറാസിഖ്, താരീഖുന്നജാത്ത്, അദ്ദാഉവദ്ദുആ, മുജർറബാതുദ്ദയ്റബീ, തഅ്ബീറുർദുഅ്യാ എന്നിവ തന്നിൽ വലിയ പ്രതിഫലനം സൃഷ്ടിച്ചു എന്ന് ഉമ്മ പറഞ്ഞിരുന്നു. ഹാതിഫ് മർഹൂം എന്നൊരു വ്യക്തി ക്രോഡീകരിച്ച അസ്മാഉൽ ഹുസ്ന കൊണ്ടുള്ള കവിതാ മുനാജാത്ത് അവർക്കും ഇതര കുടുംബങ്ങൾക്കും മനഃപാഠമായിരുന്നു. പ്രയാസവേളകളിൽ ഇതിന്റെ പാരായണം വളരെ ഗുണപ്പെട്ടിരുന്നു.

കുടുംബത്തിലെ പുരുഷന്മാർ പണ്ടുമുതൽക്കേ ഖുർആൻ ഹിഫ്സ് (മനനം) ചെയ്തിരുന്നു. പക്ഷേ അന്നത്തെ സ്ത്രീകളാരെങ്കിലും ഹിഫ്സ് ചെയ്തതായി എനിക്ക് ഓർമ്മ ഇല്ല. പ്രേരകം എന്താണെന്ന് അറിയില്ല; ഉമ്മയ്ക്ക് ഹിഫ്സിൽ ആഗ്രഹമുദിച്ചു. അവരും മറ്റുചിലരും ഉറച്ച ഹാഫിസ് ആയിരുന്ന മാമ സയ്യിദ് അബ്ദുല്ലയുടെ അടുക്കൽ ഹിഫ്സ് ആരംഭിച്ചു. മൂന്നു വർഷത്തിനകം എല്ലാവരും ഹാഫിസായി കുടുംബത്തിൽ

ഉള്ളവരും ഇതിൽ നല്ല പ്രോത്സാഹനം നൽകിയിരുന്നു. ഒരു സഹോദരൻ എല്ലാ ആഴ്ചയും അവരെ സൽക്കരിച്ചിരുന്നു. ഹിഫ്സ് പൂർത്തിയായപ്പോൾ ഒരു വലിയ സദ്യ തന്നെ അദ്ദേഹം നടത്തി. അന്ന് എത്രയോ ഐശ്വര്യസമ്പൂർണ്ണമായ കാലമായിരുന്നു. ചില ഉലമാഇന്റെ ഫത്വ പ്രകാരം സ്ത്രീകൾ മാത്രം ജമാഅത്തായി തറാവീഹ് നമസ്കരിച്ചിരുന്നു. ഓരോരുത്തരും ഓരോ ജുസ്അ് വീതം ഓതിയിരുന്നു. ഇശാ കഴിഞ്ഞാൽ ആരംഭിക്കുന്ന നമസ്കാരം അത്താഴത്തിനടുത്തുവരെ നീണ്ടിരുന്നു. ഉലമാമഹത്തുക്കൾക്ക് അനാദരവായി തോന്നരുത്, തുറന്നുപറയട്ടെ; ചില ഉലമാക്കളെക്കാളും നന്നായി അവർ ഓതിയിരുന്നു. അകത്തുനിന്നുള്ള ആഗ്രഹവും പ്രകൃതിപരമായ ഈണവും ഇതിന് കൂടുതൽ ഭംഗി പകർന്നു. ഉമ്മയുടെ പാരായണം ഒരു ദിവസം പൂർണ്ണമായി ശ്രവിച്ചത് എനിക്കോർമ്മയുണ്ട്. ആകാശത്തുനിന്നും മഴ പെയ്യുന്നതായി എനിക്കനുഭവപ്പെട്ടു. വിവാഹാനന്തരം, വാപ്പയ്ക്ക് അവർ കൃത്യമായി പഴയ പാഠം ഓതിക്കേൾപ്പിച്ചിരുന്നു. ജീവിതാവസാനം വരെ ഖുർആൻ പാരായണം പതിവായി നടത്തിയിരുന്നു. എന്തിനേറെ, അവസാനദിവസംപോലും പതിവ് പാരായണം വളരെ നല്ല നിലയിൽ നിർവ്വഹിക്കുകയുണ്ടായി.

## അസ്വസ്ഥതയും<br>ദുആ-മുനാജാത്തുകളിലുള്ള താല്പര്യവും

കുറച്ച് കാലത്തിന് ശേഷം അല്ലാഹു അവർക്ക് വിശിഷ്ടമായ ഒരു അനുഗ്രഹം കനിഞ്ഞരുളി. അതായത് ദുആ മുനാജാത്തുകളുമായി (അല്ലാഹുവിനോടുള്ള പ്രാർത്ഥനയും താണ്കേണിരക്കലും) അടുപ്പവും യോജിപ്പും. അവരുടെ സ്വീകാര്യതയുടേയും പുരോഗതിയുടേയും അടിസ്ഥാന കാരണമായിരുന്നു ഇത്. ഈ വിഷയത്തിൽ ഉമ്മയ്ക്ക് തുല്യരായി വലിയ മഹാന്മാരെ മാത്രമേ എനിക്ക് കാണാൻ കഴിഞ്ഞിട്ടുള്ളൂ. അല്ലാഹുവിന്റെ പ്രത്യേക സാമീപ്യം സിദ്ധിക്കാനടുത്ത മഹാൻമാരിൽ ഒരു പ്രത്യേകതരം അസ്വസ്ഥത കാണപ്പെടാറുണ്ട്. ഇതിലൂടെ അവർ എല്ലാവരിൽനിന്നും അകന്നുമാറി അല്ലാഹുവിന്റെ പടിവാതിൽക്കൽ മാത്രം വന്നു നിൽക്കുന്നവരായിത്തീരും. ഈ പാപിക്ക് നിരവധി മഹാന്മാരുടെ ജീവിതചരിത്രങ്ങൾ പഠിക്കാനും സമാഹരിക്കാനും സാധിച്ചിട്ടുണ്ട്. അവരിൽ ബഹുഭൂരിഭാഗത്തിലും ഈ ഒരു അസ്വസ്ഥത ദർശിക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇതേ അവസ്ഥ എന്റെ ഉമ്മയിലും സംജാതമായി. സർവ്വദാ അസ്വസ്ഥമായിക്കഴിഞ്ഞ അവർക്കന്ന് ഒരേ ഒരു സമാധാനം ദുആ-മുനാജാത്തുകളായിരുന്നു. അവരുടെ വേദനയുടെ മരുന്നും ആത്മാവിന്റെ ആഹാരവും മുറിവേറ്റ മനസ്സിന്റെ വെച്ചുകെട്ടും ഇതായിരുന്നു.

ഇടയ്ക്കിടെ കണ്ണുനീർ വാർത്ത് അസ്വസ്ഥരാകുകയും ദുആയിലേക്ക് തിരിഞ്ഞ് സമാധാനപ്പെടുകയും ചെയ്യുമായിരുന്നു. ഓരോ ദുആയും സ്വീക രിക്കപ്പെടുമെന്ന് അവർക്ക് വലിയ വിശ്വാസം ഉണ്ടായിരുന്നു. "നിങ്ങളുടെ കറിക്ക് ഉപ്പുകുറഞ്ഞാലും ചെരുപ്പിന്റെ വാർ പൊട്ടിയാലും അല്ലാഹുവി നോടിരക്കുക' എന്ന ഹദീസിനെ പാലിക്കുന്ന വിഷയത്തിൽ അവർ മാതൃ കയായിരുന്നു. ഓരോ സമയത്തുമുള്ള സുന്നത്തായ ദുആകളും, കാവ്യ രൂപത്തിലുള്ള മുനാജാത്തുകളും, നിൽപ്പിലും, ഇരുപ്പിലും, കിടപ്പിലും ആദരവോടെ അവർ ചൊല്ലിയിരുന്നു. ചെറുപ്പം മുതൽക്കേ ഞങ്ങൾ സഹോദരീസഹോദരൻമാരെ ഇത് പരിശീലിപ്പിച്ചിരുന്നു. എനിക്ക് ഓർമ്മ യുണ്ട്: ഞാൻ അൽപം എഴുതാൻ പഠിച്ച് കഴിഞ്ഞപ്പോൾ അവർ എന്നെ ഇപ്രകാരം ഉപദേശിച്ചു. നീ എന്നും എഴുതുമ്പോൾ ആദ്യം ബിസ്മില്ലാഹി ചൊല്ലിയശേഷം ഈ ദുആ പറയുക. " അല്ലാഹുമ്മ ആതിനീ–ബി–ഫ ദ്‌ലിക–അഫ്ദല–മാ–തുഅ്തീ–ഇബാദക്കസ്സാലിഹീൻ" (അല്ലാഹുവേ, നിന്റെ സൽക്കർമ്മികളായ ദാസൻമാർക്ക് നീ നൽകുന്നതിൽ വെച്ച് ഉത്ത മമായത്., നിന്റെ ഔദാര്യം കൊണ്ട് മാത്രം എനിക്ക് കനിഞ്ഞരുളേണമേ!)

ഇന്നത്തെ പല ഉലമാഇനും അറിയാത്തവിധം സുന്നത്തായ ദിക്ർ –ദുആകൾ അവർക്ക് മനപാഠമായിരുന്നു. അവരുടെ ഒരു ഈരടി തന്നെ അവരുടെ അവസ്ഥയും അഭിരുചിയും വരച്ച് കാട്ടുന്നുണ്ട്.

"പതിവാക്കിയുപകാരം പാരിൽപട–
പ്പുകൾക്കേറ്റമായ് നൽകിടും മന്നവനേ,
യാചിപ്പൂ ഞാനെന്നും ശീലമായ് തീർന്നഹോ
യാചന എന്റെയുടപ്പിറപ്പായ്:
നിത്യം ജയിക്കുന്ന സർവ്വം ഭരിക്കുന്ന
നില്ക്കാപ്രവാഹം നിന്നൗദാര്യമേ
തേടുന്നതേട്ടവും ആവശ്യമാശയും
തീരാതെതുടരട്ടെ നിത്യംനിത്യം!

അവരുടെ ഏതാനും വരികളിലൂടെ അവരുടെ അസ്വസ്ഥതയെ മന സ്സിലാക്കുക. മതാഫിലും മുൽതസമിലും ഞാനിത് പലപ്പോഴും ഉദ്ധരി ക്കുകയും വലിയ അനുഭൂതി അനുഭവപ്പെടുകയും ചെയ്തിട്ടുണ്ട്.

രാജാധിരാജനായ് മേവുവോൻനീമാത്രം
രാപ്പാടി പാടിടും നിന്നിൽ സ്തോത്രം
രാവിനെപ്പകലിനെ നീക്കുന്ന നിൻമുന്നിൽ

ഏവരും ചേർത്തിടും തന്റെ ഗാത്രം
ആശമുറിയാനിലയിലായ് നൽകുന്ന
ആരിലും നൽകൃപയേറ്റിടുന്ന–
അങ്കണമുറ്റത്തിൽ ചുറ്റിത്തിരിയുമീ–
ആശ്രയം തേടുന്നോൾ നാൾക്കുനാളിൽ

വലിയവലിയ മഹാൻമാർ മാത്രം പറയാറുള്ള വാചകങ്ങൾ അവർ ദുആയിൽ മൊഴിയുമായിരുന്നു. ഫർദ് നമസ്കാരങ്ങൾക്കും തഹജ്ജുദിനും ശേഷം അവർ ചെയ്തിരുന്ന മുനാജാത്തുകൾ വേദനയും ശക്തിയും നിറഞ്ഞതായിരുന്നു. കുടുംബത്തിലെ സ്ത്രീകളും കുഞ്ഞുങ്ങളും അത് മനനം ചെയ്ത് ഉദ്ധരിച്ച്കൊണ്ടിരിക്കുമായിരുന്നു. അവരുടെ മുനാജാത്തുകളുടെ സമാഹാരം 'ബാബെ റഹ്മത്ത്' എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അത് കണ്ട ആരിഫായ ഒരു മഹാൻ പറഞ്ഞു. " ഉടമസ്ഥനുമായി അവർക്ക് അടിമത്വത്തിന്റെ വലിയൊരു ബന്ധമുണ്ടായിരുന്നതായി ഇതിലൂടെ മനസ്സിലാക്കാൻ കഴിയുന്നു." വിനീതനും അത് പാരായണം ചെയ്യുമ്പോഴെല്ലാം പ്രത്യേകമായ ഒരനുഭൂതി ഉളവാകുകയും അതിലേക്ക് മനസ്സ് തിരിയുകയും ചെയ്യാറുണ്ട്. അവരുടെ മറ്റുചില ഈരടികൾ കൂടി ശ്രവിക്കുക.

ആശ്വാസമേകണേ വിശ്വത്തിൻ നായകാ
ആശയിൻ പാശം നീ നീട്ടിടേണം.
ആശ്രയമറ്റോർക്ക് സ്വാശ്രയം നൽകുന്ന
അർഷിന്നുടയവാ കാത്തിടേണം.
എൻ ദുഃഖഭാരങ്ങൾ അർപ്പിക്കാം നിന്നിലായ്
എല്ലാമറിവവൻ നീ മാത്രമാം.
നിന്നക്ഷയമാംനിധി തന്നിലായ് മുന്നിലായ്
എൻഭിക്ഷ പാത്രം ഞാൻ നീട്ടിടട്ടേ–

## വിവാഹം

ഉമ്മയ്ക്ക് വിവാഹപ്രായം ആയിക്കഴിഞ്ഞിരുന്നു. അവരുടെ സമകാലികരായ പലരും വൈവാഹിക ജീവിതത്തിൽ പ്രവേശിക്കുകയുണ്ടായി. പക്ഷേ, ഉമ്മയുടെ മാതാപിതാക്കൾക്ക് ഒരു തീരുമാനത്തിലെത്തിച്ചേരാൻ കഴിഞ്ഞില്ല. കുടുംബത്തിൽ നിന്നുതന്നെ ഒരു ആലോചന വന്നെങ്കിലും അവരുടെ ദീനീ അറിവുമായുള്ള ബന്ധമില്ലായ്മ അതിന് തടസ്സമായി. ഇതിനിടയിൽ ഒരദൃശ്യസംഭവം നടന്നു. എന്റെ പിതാവ് മൗലാനാ ഹകീം സയ്യിദ് അബ്ദുൽഹയ്യ് (റ) ന്റെ ആദ്യ ഭാര്യ ഹിജ്രി

1319ൽ പെട്ടെന്ന് ചരമമടഞ്ഞു. എന്റെ സഹോദരൻ ഡോക്ടർ അബ്ദുൽ അലി സാഹിബിന് അന്ന് ഒമ്പത് വയസ്സ് മാത്രമായിരുന്നു. യാദൃശ്ചിക മായ ഈ സംഭവം വാപ്പയെ വലിയ ദുഃഖത്തിലാഴ്ത്തി. മുപ്പത്തിയാറ് വയസ് മാത്രമായിരുന്നു പ്രായമെങ്കിലും രണ്ടാം വിവാഹം വേണ്ടെന്ന് അദ്ദേഹം തീരുമാനമെടുത്തു. എന്നാൽ എന്റെ പിതാമഹൻ മൗലാനാ സയ്യിദ് ഫഖ്റുദ്ദീൻ സാഹിബ് തന്റെ മകന്റെ തീരുമാനത്തിൽ വളരെ ദുഃഖിതനായിരുന്നു. വാപ്പയുടെ ഒരു ഉത്തമ സുഹൃത്തായ മുൻശീ അബ്ദുൽ ഗനിയ്യ് സാഹിബ് പിതാമഹന്റെ ദുഃഖത്തെക്കുറിച്ച് വാപ്പയെ ഉണർത്തുകയും രണ്ടാം വിവാഹത്തിന് പ്രേരിപ്പിക്കുകയും ചെയ്തു. അവസാനം വാപ്പ വിവാഹത്തിന് സമ്മതിച്ചു. പിതാമഹന്റെ കുടുംബ സുഹൃത്തും തസ്വവ്വുഫിലെ സഹോദരനുമായിരുന്ന ശാഹ് ദിയാഉന്ന ബി സാഹിബിന്റെ മകളെ (എന്റെ ഉമ്മ) പിതാമഹൻ വിവാഹാലോ ചന നടത്തി.

ഇവിടെ ഒരു കാര്യം പ്രത്യേകം സ്മരണീയമാണ്. എന്റെ മാതൃ കുടുംബം സാമ്പത്തികമായി അല്പം നല്ല നിലയിലായിരുന്നു. എന്നാൽ എന്റെ പിതൃകുടുംബത്തിന്റെ സ്ഥിതി നേരെ മറിച്ചായിരുന്നു. ഭൂസ്വ ത്തൊന്നും ഇല്ല. പരമ്പരാഗതമായി ദീനീ ഇൽമുമായി ബന്ധപ്പെട്ട മൗല വിമാരുടെ ഈ കുടുംബത്തിലെ ആകെ സ്വത്ത് കുറെ കിതാബുകൾ ആയിരുന്നു. വീട്ടിൽ നല്ല ഞെരുക്കമുണ്ടായിരുന്നു. പിതാമഹൻ ഉജ്ജ്വല വൈദ്യൻ ആയിരുന്നെങ്കിലും ഒരിക്കലും സമ്പത്തിലേക്ക് പൂർണ്ണമായി ശ്രദ്ധ തിരിച്ചിട്ടില്ല. വീട്ടിൽ പലപ്പോഴും പട്ടിണി ഉണ്ടാകുമായിരുന്നു. നദ്വ തുൽ ഉലമയുടെ നാസിമായിരുന്ന വാപ്പയ്ക്ക് നാൽപത് രൂപ ശമ്പളം ലഭിച്ചിരുന്നെങ്കിലും അദ്ദേഹം അത് വാങ്ങിയിരുന്നില്ല. ഇത്തരം ഒരവസ്ഥ യിൽ ഈ ആലോചന സ്വീകരിക്കാൻ മാതാമഹി വളരെയധികം ചിന്തിച്ചു. ഈ വിഷയങ്ങളിൽ സ്ത്രീകൾ എന്നും വലിയ ശ്രദ്ധ ചെലുത്താറു ണ്ടല്ലോ! മറുഭാഗത്ത് കുടുംബത്തിൽനിന്നുതന്നെ സാമ്പത്തിക ഭദ്രത യുള്ള മറ്റൊരു കൂട്ടർ ചെറിയ ഒരാലോചന കൊണ്ടുവരുകയും ചെയ്തി രുന്നു. എന്നാൽ എന്റെ മാതാമഹന് വാപ്പയോട് വലിയ പ്രിയമായിരു ന്നു. വാപ്പയുടെ അറിവിനേയും കഴിവിനേയും കുറിച്ച് നന്നായി അറി ഞ്ഞിരുന്ന മാതാമഹൻ ആലോചന വന്നപാടെ അത് സ്വീകരിച്ചു. ഉമ്മ തന്നെ പറഞ്ഞു: ദരിദ്രനാണെങ്കിലും മുത്തഖിയായിരിക്കണം തന്റെ മരു മകൻ എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. " ചുരുക്കത്തിൽ വിവാഹം തീരുമാനമായി. ക്രി: 1904 (ഹി: 1322) ഈ വിവാഹം മംഗളകര മായി നടന്നു.

## ഐശ്വര്യത്തിന്റെ ആരംഭം

പുതിയ വീട്ടിലെത്തിയ ഉമ്മ അതിനെക്കുറിച്ച് കേട്ടിരുന്ന കാര്യങ്ങളെല്ലാം നേരിൽകണ്ടു. ഞെരുങ്ങിയ ജീവിതം, ചിലപ്പോൾ ആഹാരം, ചിലപ്പോൾ പട്ടിണി, വീട്ടുകാർ ധാരാളം, പിതാമഹന്റെ വരുമാനം പേരിനുമാത്രം, മറുഭാഗത്ത് മാതാമഹി, മകളുടെ കാര്യത്തിൽ വലിയ ചിന്തയിലായിരുന്നു. ആഹാരം വല്ലതും ഉണ്ടോ എന്നുനോക്കാൻ ഇടയ്ക്കിടെ മാമമാരെ അയച്ചിരുന്നു. ഉമ്മ പറയുകയുണ്ടായി: എന്റെ കുടുംബത്തിൽനിന്ന് ആരെങ്കിലും വരുന്നതുകണ്ടാൽ ആഹാരം പാകം ചെയ്യുന്നു എന്നറിയിക്കാൻ ഞാൻ അടുപ്പിൽ പാത്രം വച്ച് തീ കത്തിച്ചിരുന്നു. പക്ഷേ അതിൽ വെള്ളമല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല. മാതാമഹി കാര്യം ഗ്രഹിച്ച് ചിലപ്പോഴൊക്കെ ആഹാരം തയ്യാറാക്കി കൊടുത്തയച്ചിരുന്നു. കുറച്ചുകാലശേഷം ബാപ്പാ ചികിത്സാലയം ആരംഭിക്കാൻ ആലോചിച്ചു. ഉമ്മ പറയുകയുണ്ടായി; എന്നോട് ആലോചിച്ചപ്പോൾ ഞാൻ വളരെയധികം പിന്തുണച്ചു. അത് തുടങ്ങിയ പാടേ പ്രയാസങ്ങൾ നീങ്ങി. വരുമാനം വന്നുകൊണ്ടിരുന്നു. ഐശ്വര്യം ആരംഭിച്ചു. പൊളിഞ്ഞുകിടന്ന വീടിന്റെ തെക്കുഭാഗം മാതാവുതന്നെ പണിയിച്ചു. വാപ്പയുടെ ആദ്യവിവാഹത്തിലുണ്ടായ ഒരു സഹോദരനേയും വാപ്പയുടെ രണ്ട് സഹോദരിമാരേയും വളരെ നല്ലനിലയിൽ വളർത്തി. അവർ ജീവിതകാലം മുഴുവൻ യഥാർത്ഥ ഉമ്മയായിത്തന്നെയാണ് കണ്ടിരുന്നത്. ഇടയ്ക്കിടെ പട്ടിണിയായിരുന്ന വീട്ടിലിപ്പോൾ അതിഥികളുടെ വരവ് ആരംഭിച്ചു. ഉമ്മ എഴുതുന്നു: ‘ഓരോ മാസവും ഞെരുങ്ങിക്കഴിഞ്ഞിരുന്ന വീട്ടിലിപ്പോൾ വർഷം മുഴുവനും ആഹാരം വിതരണം ചെയ്യപ്പെട്ടു. ഉടമസ്ഥന്റെ ഔദാര്യം കൊണ്ട് എല്ലാ അനുഗ്രഹങ്ങളും ലഭ്യമായി. ഈ വീട് എനിക്ക് സ്വർഗ്ഗവും ഇവിടുത്തെ സേവനങ്ങൾ എനിക്ക് അനുഗ്രഹവുമായി അനുഭവപ്പെട്ടു. അല്ലാഹുവിന്റെ കാരുണ്യത്തിന്റെ തണലിൽ ഞാൻ വന്നണഞ്ഞതുപോലെ , എന്നിൽ ഒരു വേവലാതിയും വ്യസനവുമില്ല. ഓരോ നിമിഷങ്ങളും സ്തുതി കീർത്തനങ്ങളായി കഴിഞ്ഞുകടന്നു.’ ഇത്രയും എഴുതിയ ശേഷം ഉമ്മ കുറിച്ച ഈരടികൾ ശ്രദ്ധിക്കുക.

ഇല്ലാ കഴിയില്ല നന്ദിക്കായ് ഒന്നുമേ
വല്ലാത്തതാണല്ലോ ഔദാര്യങ്ങൾ
ഇന്നലെ ഇന്നിലായ് നാളെയിൻ മേലിലായ്
വണ്ണമനുഗ്രഹം നിന്റേതല്ലോ!

## ക്ഷമയും നന്ദിയും ജീവിതചിട്ടയും

ഹി: 1326 (ക്രി 1908) ഞങ്ങളുടെ കുടുംബത്തെ സംബന്ധിച്ചിടത്തോളം ദുഃഖത്തിന്റെ വർഷമായിരുന്നു. ഈ വർഷത്തിലാണ് രണ്ട്

മാസത്തെ വ്യത്യാസത്തിൽ പിതാമഹനും മാതാമഹനും ഇഹലോക വാസം വെടിഞ്ഞത്. എന്റെ വാപ്പയും ഉമ്മയും ഒരുപോലെ ദുഃഖിതരായി. അല്ലാഹുവിന്റെ അനുഗ്രഹത്താൽ വിവാഹത്തിന്റെ വിജയവും വീട്ടിലെ ഐശ്വര്യവും കണ്ടിട്ടാണ് അവർ വിടപറഞ്ഞത്. വാപ്പ ലഖ്നൗവിൽ സേവനത്തിൽ മുഴുകിയതിനാൽ ഉമ്മയും ലക്നൗവിൽ തന്നെ താമസം ആരംഭിച്ചു. വീടിന്റെ ചുമതല മുഴുവൻ ഉമ്മയിലായിരുന്നു. കുടുംബത്തിലെ പല കുട്ടികളും വിദ്യാഭ്യാസ സൗകര്യത്തിനായി ലക്നൗവിൽ വരുകയും ഞങ്ങളുടെ വീട്ടിൽ തുടർച്ചയായി താമസിക്കുകയും ചെയ്തിരുന്നു. മറുഭാഗത്ത്, അതിഥികളുടെ വിശാലമായ പരമ്പരയും തുടർന്നു, അവരുടെയെല്ലാം പ്രകൃതികളെ പരിഗണിച്ചുകൊണ്ട് കർത്തവ്യങ്ങൾ നിർവ്വഹിക്കലും വളരെ പ്രയാസകരമായിരുന്നു. ഉമ്മയുടെ ഈ കാലഘട്ടം ത്യാഗത്തിന്റെ ഉത്തമ മാതൃകയായിരുന്നു. ദീനും തർബിയത്തും സിദ്ധിച്ച ഇന്ത്യയിലെ സ്ത്രീകളിൽ മാത്രം കാണപ്പെടുന്ന മഹത്ഗുണമാണിത്. ഉമ്മയെ വാപ്പ വീടിന്റെ അധികാരിയാക്കിയിരുന്നെങ്കിലും വാപ്പയുടെ സാധനങ്ങൾ അനുവാദമില്ലാതെ ഉമ്മ ഒരിക്കലും എടുത്തിരുന്നില്ല. പുറത്തുനിന്നും വരുന്ന സംഭാവനകൾ വാപ്പയുടെ അനുവാദമില്ലാതെ സ്വന്തം മക്കൾക്കുപോലും നൽകുന്നത് പാപമായി അവർ കണ്ടിരുന്നു.

വാപ്പയുടെ സുഹൃദ് വലയം അത്ര വലുതായിരുന്നില്ല. തന്റെ ശൈഖ് മൗലാനാ ഫദ്ലുർ റഹ്മാൻ മുറാദാബാദിയുമായി ബന്ധമുള്ള ഏതാനും പേർ ആയിരുന്നു വാപ്പയുടെ അടുത്ത സുഹൃത്തുക്കൾ. ഭോപ്പാലിലെ നവാബ് സിദ്ദീഖ് ഹസൻ സാഹിബിന്റെ മകൻ നവാബ് നൂറുൽ ഹസൻ സാഹിബായിരുന്നു അതിൽ ഒന്നാമൻ. വാപ്പയെക്കൂടാതെ അദ്ദേഹത്തിന് സമാധാനമുണ്ടായിരുന്നില്ല. ഞങ്ങളുടെ വീട്ടിലുള്ളവരെ മുഴുവൻ അദ്ദേഹവും ഭാര്യയും ക്ഷണിച്ചിരുന്നു. ഏതാണ്ട് എല്ലാ മാസവും ഞങ്ങൾ അവിടെ പോകുമായിരുന്നു. പക്ഷേ, ഈ സഹകരണത്തോടൊപ്പം ഉമ്മ തന്റെ ജീവിതരീതികൾ അതുപോലെ നിലനിർത്തി. ലാളിത്യം, ഏകാന്തത, ഭൗതികവിരക്തി ഇവകൾക്കൊന്നും അല്പവും കുറവ് വന്നിരുന്നില്ല. ഇതുകൂടാതെ, മുൻശീ റഹ്മത്തുല്ലാ, ഹാജി ശാഹ് മുഹമ്മദ്, ശൈഖ് മുഹമ്മദ് അറബ് എന്നീ മഹത്തുക്കളുമായും വാപ്പ വലിയ അടുപ്പത്തിലായിരുന്നു. ഇവരുടെ വീടുകളും ഞങ്ങൾ സന്ദർശിച്ചിരുന്നു. കുടുംബത്തിൽ പല പ്രാവശ്യം കയറ്റങ്ങളും, ഇറക്കങ്ങളും, ജനന-മരണങ്ങളും, സന്തോഷ-ദുഃഖങ്ങളും മാറിമാറി സംഭവിച്ച ഈ നീണ്ട ഘട്ടത്തിൽ ഉമ്മയുടെ ജീവിത ചിട്ടയിൽ യാതൊരു മാറ്റവും സംഭവിച്ചിരുന്നില്ല. ഖുർആനും ദുആയുമായുള്ള ബന്ധവും റമദാനിലെ ഖുർആനിക അന്തരീക്ഷവും നിലനിന്നിരുന്നു. വാപ്പയുടെ ഒന്നാം ഭാര്യയിൽ ജനിച്ച

സഹോദരൻ മൗലാനാ അബ്ദുൽ അലിയേയും വാപ്പയുടെ രണ്ട് സഹോദരിമാരേയും അവർ വളരെയധികം സ്നേഹിച്ചു. അവരുടെ വിവാഹങ്ങൾ വളരെ നല്ലരീതിയിൽ നടത്തുന്നതിന് ഉമ്മ മുൻപന്തിയിലായിരുന്നു.

## മഹാദുരന്തവും തൃപ്തിയുടെ ജീവിതവും

കാലഘട്ടം നല്ലനിലയിൽ സന്തോഷ–ഐശ്വര്യത്തിൽ മുന്നോട്ട് നീങ്ങുകയായിരുന്നു. പൊടുന്നനെ ഹി: 1341 ജമാദുൽ ആഖിർ 5 – (ക്രി : 1923 ഫെബ്രുവരിയിൽ) വാപ്പയുടെ വിയോഗം സംഭവിച്ചു. നേരത്തേ ആരോഗ്യം അൽപ്പം മോശമായിരുന്നു. സംഭവസമയം ഉമ്മ കുടുംബത്തിലെ ഒരു രോഗിയെ സന്ദർശിക്കാൻ പോയിരിക്കുകയായിരുന്നു. വാപ്പയാണ് ഉമ്മയെ അയച്ചത്. മഗ്‌രിബ് കഴിയുന്നതുവരെ വാപ്പ ജോലികളിൽ മുഴുകി പലരുമായി സംസാരിച്ചു. നദ്‌വയുടെ കടലാസുകളിൽ ഒപ്പിട്ടു. തുടർന്ന് പെട്ടെന്നുതന്നെ രോഗം മൂർച്ചിച്ചു. ഒന്നുരണ്ട് മണിക്കൂറിനുള്ളിൽത്തന്നെ തന്റെ സ്രഷ്ടാവിന്റെ അരികിലേക്ക് വാപ്പ യാത്രയായി. ഇന്നാലില്ലാഹ്! എനിക്ക് നല്ല ഓർമ്മയുണ്ട്. ഒൻപത് വയസ്സായിരുന്നു; അന്നെന്റെ പ്രായം. ഞാനാണ് ഉമ്മയെ കുടുംബവീട്ടിൽ നിന്നും കൂട്ടിക്കൊണ്ടുവന്നത്. ഉമ്മ സംഭവം അറിഞ്ഞപാടെ സുജൂദിലേക്ക് വീണു. ഉമ്മതന്നെ വിവരിക്കുന്നത് കാണുക: “ സേവനത്തിന്റെ സമയം അവസാനിച്ചപ്പോൾ നാഥന്റെ വിധിവന്നു. രക്ഷിതാവിന്റെ വിധിയിൽ ഞാൻ തൃപ്തയായി. പക്ഷേ, സഹിക്കാവുന്നതിലും അപ്പുറമായിരുന്നു ഈ വേർപാടിന്റെ ദുഃഖം. പക്ഷേ അല്ലാഹുവിന്റെ ഇഷ്ടത്തിൽ എന്നെ തൃപ്തയാക്കണം എന്നായിരുന്നു അവന്റെ ആഗ്രഹം. അല്ലാത്തപക്ഷം ഇത് വല്ലാത്ത ഒരു ഘട്ടമായിരുന്നു. പ്രിയങ്കരനായ ഇണയും തുണയും ഒറ്റയടിക്ക് കൺമുന്നിൽ നിന്നും മാറിപ്പോകൽ എന്നെ സംബന്ധിച്ചിടത്തോളം അതിഭയങ്കര ദുരന്തമായിരുന്നു. പക്ഷേ ഈ ദുരന്തം എന്നെ തകർക്കാനല്ല, മറിച്ച് അല്ലാഹു അവന്റെ കരുണയുടെ തണലിലേക്ക് എന്നെ അടുപ്പിക്കാനായിരുന്നു. അവന്റെ സമ്പൂർണ്ണ സഹായിയായി എന്നും നിലകൊണ്ടു. സുബ്ഹാനല്ലാഹ്! അല്ലാഹുവിന്റെ കാരുണ്യം എത്ര വലുതാണ്. എന്നിൽ നിന്നും ഉയർന്ന ദുഃഖം കാരുണ്യത്തിന്റെ മേഘമായി പെയ്യാൻ തുടങ്ങി. അതിലൂടെ ജീവിതത്തിന്റെ കൃഷികൾ മുഴുവൻ മുളച്ചുപൊന്തി. ഹരിതാഭമായിത്തീർന്നു.” (അദ്ദുആ വൽ ഖദ്ർ പുറം 34–35)

അന്ന് ലഖ്നൗവിലെ വീട്ടിൽ പുരുഷനായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എനിക്കാകട്ടെ ഒൻപത് വയസ് പ്രായം. സഹോദരൻ മൗലാനാ അബ്ദുൽ അലി സാഹിബ് ലഖ്നൗ മെഡിക്കൽ കോളേജിന്റെ ഭാഗത്തുനിന്ന് വിദ്യാർത്ഥികളുടെ ഒരു സംഘത്തോടൊപ്പം പഠനാർത്ഥം

മദ്രാസ്സിൽ പോയിരിക്കുകയായിരുന്നു. മുതിർന്നവരായി എന്റെ വാപ്പയുടെ പിതൃ സഹോദരിയുടെ മകൻ സയ്യിദ് അസീസുർ റഹ്മാൻ നദ്‌വി ലഖ്നൗവിൽ ഉണ്ടായിരുന്നെങ്കിലും രോഗിയായിരുന്നു. അടുത്ത ദിവസം 1341ൽ ജമാറുൽ ആഘിർ 16 (1923 ഫെബ്രുവരി 3)ന് ഞങ്ങളുടെ ശോകമൂകമായ ചെറുസംഘം ജന്മനാടായ റായ്ബറേലിയിലേക്ക് തിരിച്ചു. അവിടെ കുടുംബത്തിലെ ഇതര മഹാത്മാക്കൾക്കരികിലായി വാപ്പയെ ഖബ്റടക്കാനായിരുന്നു തീരുമാനം. ബാഹ്യമായി ഞങ്ങൾ എന്നെന്നേക്കുമായി ലഖ്നൗവിനോട് വിട പറയുകയായിരുന്നു. വാപ്പയുടെ തണൽ ഉയർത്തപ്പെട്ടിരുന്നു. സഹോദരൻ വിദേശത്തും. വാപ്പയുടെ അനന്തര സ്വത്തായി ഒരു രൂപ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അദ്ദേഹത്തിന്റെ ഒരു സഞ്ചിയുടെ മൂലയിൽ നിന്ന് വർഷങ്ങൾ കഴിഞ്ഞാണ് ഇത് കണ്ടത്. ഇട്ടാവയിലെ ഒരു ജന്മിക്ക് അൽപം കടം കൊടുക്കാനുമുണ്ടായിരുന്നു. സ്വത്തായി ഭൂമിയോ മറ്റോ ഉണ്ടായിരുന്നില്ല. ദിവസവും സമ്പാദ്യവും ചിലവും, ഇതായിരുന്നു ശൈലി. പൈസ കൂട്ടിവെയ്ക്കുന്ന പതിവ് വാപ്പയ്ക്ക് ഇല്ലായിരുന്നു. സഹോദരന്റെ പഠനം പൂർത്തയാകാൻ ഇനിയും രണ്ടര വർഷമുണ്ടായിരുന്നു. വാപ്പയുടെ വേർപാടിനുശേഷമുള്ള ആദ്യഘട്ടം എങ്ങനെ കഴിഞ്ഞു എന്ന് എനിക്ക് ഇപ്പോൾ ഓർമ്മയില്ല. മാമ വളരെ കരുണയും സ്നേഹവുമുള്ള വ്യക്തിയായിരുന്നു. പക്ഷേ, ഉമ്മ പ്രകൃതിപരമായ മനക്കരുത്ത് കൊണ്ട് ഞങ്ങളിൽ, ഞങ്ങൾ അനാഥരാണെന്ന തോന്നൽ ഉണ്ടാക്കിയില്ല.

ബോംബെയിൽ വെച്ച് അത്ഭുതകരമായ ഒരു രീതിയിൽ വാപ്പയുടെ വേർപാടിനെക്കുറിച്ചറിഞ്ഞ സഹോദരൻ ഒരാഴ്ച കഴിഞ്ഞപാടെ പെട്ടെന്ന് റായ്ബരേലിയിൽ വന്നു. നേരെ വാപ്പയുടെ ഖബ്റിനടുത്തെത്തി. വലിയ അസ്വസ്ഥതയോടെ കണ്ണുനീർ വാർത്ത ആ രംഗം ഇന്നലെയെന്നപോലെ ഇന്നും കണ്ണുകൾക്ക് മുന്നിൽ നിറഞ്ഞുനിൽക്കുന്നു. തുടർന്ന്, വീട്ടിൽ വന്ന് ഉമ്മയേയും സഹോദരിമാരേയും ആശ്വസിപ്പിച്ചു. അദ്ദേഹത്തിന്റെ മേൽ അല്ലാഹുവിന്റെ ഒരായിരം അനുഗ്രഹങ്ങൾ ഉണ്ടാകട്ടെ! തുടർന്ന് ഒരു നിമിഷംപോലും ഞങ്ങൾക്ക് വാപ്പയില്ലെന്ന തോന്നൽ ഉണ്ടാകാൻ അദ്ദേഹം അനുവദിച്ചില്ല. അന്നുമുതൽ വാപ്പയെപ്പോലെ ഞങ്ങളോട് കരുണയോടെ വർത്തിച്ചു. ഞങ്ങളോട് മുമ്പത്തെക്കാൾ സ്നേഹം കാണിച്ച അദ്ദേഹത്തിന്റെ അവസ്ഥകൾ ഒരു വലിയ ചരിത്രമാണ്. ഉമ്മയെക്കുറിച്ച് വിവരിക്കുന്ന ഇവിടെ അതിനവസരമില്ല. അല്ലാഹു തൗഫീഖ് നൽകിയാൽ മറ്റൊരിക്കൽ അത് വിവരിക്കുന്നതാണ്. (അൽഹംദുലില്ലാഹ്.. വാപ്പയെക്കുറിച്ചുള്ള അനുസ്മരണ ഗ്രന്ഥത്തിന്റെ അനുബന്ധമായി അത് വിവരിക്കാൻ കഴിഞ്ഞു. ഹയാത് അബ്ദുൽ ഹയ്യ് എന്ന ഗ്രന്ഥം നോക്കുക.)

റായ്ബരേലിയിലെ ഇദ്ദയുടെ കാലഘട്ടത്തിൽ ഉമ്മയ്ക്ക് രണ്ട് ജോലികളേ ഉണ്ടായിരുന്നുള്ളൂ. (1) ദീനീ ഗ്രന്ഥങ്ങൾ കേൾക്കുക അത് വായിക്കാനുള്ള ഭാഗ്യം കൂടുതലും എനിക്കാണ് ലഭിച്ചിരുന്നത്. (2) അവരുടെ എക്കാലത്തേയും രീതിയായ ദുആ-ഇബാദത്തുകൾ. കൂടാതെ മുനാജാത്തിന്റെ കവിതകൾ ഇടയ്ക്കിടെ രചിച്ച് ദുഃഖം കുറച്ചിരുന്നു. അതുപോലെ കുടുംബത്തിലെ പെൺകുട്ടികളെ തന്റെ അരികിലിരുത്തി അവരുടെ തർബിയത്തിൽ മുഴുകി ആനന്ദം കണ്ടെത്തുകയും ചെയ്തിരുന്നു. അവരുടെ കവിതാസമാഹാരം 'ബാബെറഹ്മത്ത്' എന്ന പേരിൽ 1925ൽ സഹോദരൻ ഇറക്കുകയുണ്ടായി. അതിന് അദ്ദേഹം എന്റെ പേര് വെച്ച് ഹൃദ്യവും സുന്ദരവുമായ ഒരു ആമുഖം എഴുതിയിട്ടുണ്ട്. ആ ഗ്രന്ഥം വലിയ സ്വീകാര്യത കൈവരിക്കുകയുണ്ടായി. കുടുംബത്തിലെയും, ഇതര വീടുകളിലേയും പെൺകുട്ടികളെ മുന്നിൽവെച്ചുകൊണ്ട് 'ഹുസ്നെമുആശറത്ത്' എന്ന പേരിൽ മറ്റൊരു ഗ്രന്ഥവും അന്ന് രചിച്ചു. ദീനീ സ്വഭാവവും സുന്ദരമായ വൈവാഹിക ജീവിതവും മര്യാദകളും കടമകളും വീട്ടിലെ ചിട്ടകളുമാണ് അതിലെ വിഷയം. പാചക വിഷയത്തിൽ വലിയ നിപുണത ഉണ്ടായിരുന്നതിനാൽ 'ദാഇഖ' എന്ന പേരിൽ മറ്റൊരു കൃതിയും രചിക്കുകയുണ്ടായി. ഇവ രണ്ടും വലിയ സ്വീകാര്യത കൈവരിച്ചു.

## ഉമ്മയുടെ ശിക്ഷണങ്ങൾ

എന്റെ വിദ്യാഭ്യാസം തുടങ്ങിയപ്പോൾ ഉമ്മയ്ക്ക് ഒരു പുതിയ ജോലി കൂടി കൈവന്നു. വീട്ടിൽ വലിയ പുരുഷൻമാർ ഇല്ലാത്തതിനാൽ എന്റെ മേൽനോട്ടവും സ്വഭാവ-സംസ്കരണങ്ങളുമെല്ലാം ഉമ്മ ഏറ്റെടുത്തു. ഖുർആനിലെ നിരവധി സൂറത്തുകൾ ആദ്യമായി അവർ പഠിപ്പിച്ചു. ഉമ്മയുടെ കാരുണ്യം കുടുംബത്തിൽ അതുല്യമായിരുന്നു. വിശിഷ്യാ വാപ്പ ഇല്ലാത്തതിനാൽ എന്നോടുള്ള സ്നേഹത്തിന് കയ്യും കണക്കുമില്ലായിരുന്നു. പക്ഷേ, രണ്ട് വിഷയങ്ങളിൽ അവർ എന്നോട് ഒരു ദാക്ഷണ്യവും കാട്ടിയിട്ടില്ല. ഒന്ന്: നമസ്കാരം, അതിൽ അവർ ഒരു വിട്ടുവീഴ്ചയും നൽകിയിട്ടില്ല. ഇശാ നമസ്കരിക്കാതെ ഞാൻ ഉറങ്ങിപ്പോയാൽ എത്രവലിയ ഉറക്കത്തിലായിരുന്നാലും അവർ എഴുന്നേൽപ്പിച്ച് നമസ്കരിപ്പിക്കുമായിരുന്നു. സുബ്ഹിക്കും എഴുന്നേൽപ്പിച്ച് പള്ളിയിലയക്കും, തുടർന്ന് അടുത്തിരുത്തി ഖുർആൻ ഓതിപ്പിക്കുമായിരുന്നു. രണ്ട്: ഞാൻ ഏതെങ്കിലും സാധുകുട്ടികളെ ആക്രമിക്കുകയോ നിന്ദിക്കുകയോ അവരോട് അഹങ്കരിക്കുകയോ ചെയ്താൽ അവർ എന്നെക്കൊണ്ട് കൈകെട്ടിനിർത്തി മാപ്പ് ചോദിപ്പിക്കുമായിരുന്നു. ഞാനെത്ര മടികാണിച്ചാലും മാപ്പിരക്കാതെ ഉമ്മ വിടുകയില്ലായിരുന്നു. അവരുടെ അളവറ്റ സ്നേഹം ഒരി

ക്കലും ഇതിന് ഒരു തടസ്സം നിന്നിട്ടില്ല. ഇത് എനിക്ക് വലിയ പ്രയോജനം ചെയ്തിട്ടുണ്ട്. അഹങ്കാരത്തേയും അക്രമത്തേയും കുറിച്ച് എനിക്ക് ഭയമായി. മറ്റുള്ളവരെ നിന്ദിക്കൽ വൻപാപമായി കണ്ടു. എന്റെ തെറ്റുകുറ്റങ്ങൾ സമ്മതിക്കൽ വളരെ എളുപ്പമായി.

പിന്നീട് ഞാൻ പഠനാർത്ഥം ലഖ്നൗവിൽ എത്തി. അപ്പോൾ അവരുടെ മുഴുവൻ പ്രതീക്ഷകളും എന്നിൽതന്നെ കേന്ദ്രീകരിച്ചു. സദാ കത്തുകളിലൂടെ ഉപദേശ നിർദ്ദേശങ്ങളുടെ തേൻമഴയായിരുന്നു. ദിവംഗതരായ മഹാത്മാക്കളുടെ യഥാർത്ഥ പിൻഗാമിയും, മഹാനായ പിതാവിന്റെ സത്യസന്ധമായ ചിഹ്നവും, കുടുംബത്തിലെ മഹത്ഗുണങ്ങളുടെ വാഹകനും, കുടുംബത്തിന്റെ മാത്രമല്ല, പരിശുദ്ധദീനിന്റെ തിരിനാളം പ്രകാശിപ്പിക്കുന്നവനും, ഇസ്‌ലാമിക ദാഇയും (പ്രബോധകനും) ആയി ഞാൻ മാറണമെന്നതായിരുന്നു അവരുടെ പ്രധാന ആഗ്രഹം. അവരുടെ ജീവിതത്തിന്റെ വിളക്കും ശക്തിയും നിലനിൽപ്പും സദാസമയ ചിന്തയും താല്പര്യവും സംസാരവും ഇതുതന്നെയായിരുന്നു.

ഉമ്മയുടെ അനുഗ്രഹീതമായ ശിക്ഷണശൈലിയെ അനുസ്മരിക്കുമ്പോൾ ഒരനുഭവം അനുവാചകരെ ഉണർത്താൻ മനസ്സാഗ്രഹിക്കുന്നു. ഒരു കുട്ടിയുടെ ദീനിയായ മുന്നേറ്റത്തിനും, അവനെ അല്ലാഹു സ്വീകരിച്ച് വല്ല ദീനീ സേവനത്തിന് യോഗ്യനാക്കുന്നതിനും രണ്ടുകാര്യത്തിന് വലിയ പങ്കുണ്ട്. ഒന്ന്: ആ കുട്ടി ആരെയും ശാരീരികമായോ മാനസികമായോ പീഡിപ്പിക്കരുത്. മർദ്ദിതന്റെ മനോവേദന ഭാവിയിൽ വലിയ നഷ്ടങ്ങളുണ്ടാക്കും. രണ്ട്; അപഹരണം, നിഷിദ്ധം, സംശയാസ്പദം എന്നിവയിൽ നിന്നും കുട്ടിയുടെ ആഹാരം പരിശുദ്ധമായിരിക്കണം. ബാഹ്യമായി നോക്കുമ്പോൾ അല്ലാഹു ഈ വിനീതന് ഈ രണ്ട് സജ്ജീകരണങ്ങളും ഒരുക്കിത്തന്നു. ഞങ്ങളുടെ കുടുംബം പണ്ടുമുതലേ കൂട്ടുസ്വത്തിൽനിന്നും മുക്തമായിരുന്നു. വാപ്പയുടെ വരുമാനമാർഗ്ഗം വൈദ്യം മാത്രമായിരുന്നു. കൂടാതെ സംശയാസ്പദവും അനാചാരവുമായ ആഹാരങ്ങളിൽനിന്നും അല്ലാഹു സംരക്ഷിച്ചു. ഈ വിഷയത്തിൽ ഒരു സംഭവം ഓർമ്മവരുന്നു. ഒരിക്കൽ ഞങ്ങളുടെ വീട്ടിലെ സേവകിയായ ഒരു ഉമ്മൂമ്മയോടൊപ്പം എന്റെ പിതൃസഹോദരിയുടെ അൽപം ദൂരെയുള്ള വീട്ടിലേക്ക് ഞാൻ പോവുകയായിരുന്നു. വഴിയിൽ ഒരിടത്ത് നാൽപതിന്റേയോ നേർച്ചയുടേയോ ആഹാരം വിതരണം ചെയ്യുന്നുണ്ടായിരുന്നു. ഉമ്മൂമ്മ ആഹാരം വാങ്ങി എന്റെ അടുക്കൽ ഇരുന്ന കഴിക്കാൻ തുടങ്ങി. ഞാൻ കുട്ടിയായിരുന്നു. എന്റെ വായിൽ വെള്ളം നിറഞ്ഞു. ഞാനവരോടുകൂടി കഴിക്കാൻ ആഗ്രഹം പ്രകടിപ്പിച്ചു. മോനേ, ഇത് നിങ്ങൾക്ക് കഴിക്കാനുള്ളതല്ല, എന്നുപറഞ്ഞ് അവർ എനിക്കത് നൽകിയില്ല. ഞങ്ങളുടെ വീട്ടിലെ സൂക്ഷ്മതയുടെ കാരണത്താലായിരിക്കാം അവർ ഇപ്രകാരം പറഞ്ഞത്.

അക്കാലത്ത് ഞങ്ങളുടെ കുടുംബത്തിൽ ഒരു നല്ല പതിവുണ്ടായിരുന്നു. മനസ് വേദനിക്കുന്ന വല്ല സംഭവങ്ങളും ഞങ്ങളിലോ മറ്റ് മുസ്‌ലിംകളിലോ ഉണ്ടായാൽ 'സിംസി മാമൂൽ ഇസ്‌ലാം' എന്ന ഗ്രന്ഥം വായിച്ച് കേൾക്കുമായിരുന്നു. സുപ്രസിദ്ധ ചരിത്രകാരൻ വാഖിദിയുടെ ഗ്രന്ഥം ഫത്ഹുശ്ശാം (ശാം വിജയം) എന്നതിന്റെ കാവ്യവിവർത്തനമാണത്. ഞങ്ങളുടെ കുടുംബത്തിലെ ഒരു മഹാൻ സയ്യിദ് അബ്ദുർ റസാഖ് കലാമിയാണ് അതിന്റെ രചയിതാവ്. വികാരാവേശങ്ങൾ നിറഞ്ഞ ദുഃഖവേദനയിൽ മുങ്ങിയ ആ യുദ്ധ ചിത്രീകരണം കേട്ടാൽ മനസ് ചാടാനും ഞരമ്പ് പിടയ്ക്കാനും തുടങ്ങും. അതിലെ ശഹാദത്ത് സ്മരണകൾ കേട്ടാൽ ഇലാഹീപാതയിൽ ജീവാർപ്പണത്തിന് മനസ് അക്ഷമയാകും. ബഹുമാന്യരായ സ്വഹാബത്ത്-മുജാഹിദുകളുടെ ദുഃഖത്തിന് മുന്നിൽ മനുഷ്യർ സ്വന്തം ദുഃഖം മറന്നുപോകും. ഖുർആൻ ഹാഫിസത്തായിരുന്ന വലിയ മാമി അത് സുന്ദരമായി പാരായണം ചെയ്തിരുന്നു. സാധാരണ അസ്ർ കഴിഞ്ഞാണ് ഈ മജ്‌ലിസ് നടക്കുക. കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികൾപോലും അറിയാതെ അത് കേട്ടുനിന്നുപോകുമായിരുന്നു.

## തർബിയത്ത് കത്തുകൾ

ഒരു കാലത്ത് എന്റെ മനസ്സിൽ ദീനീ വിദ്യാഭ്യാസത്തെക്കുറിച്ച് അല്പം അകൽച്ച ഉണ്ടായി. ഇംഗ്ലീഷ് പഠിക്കാനും ഗവൺമെന്റ് പരീക്ഷ എഴുതാനുമുള്ള ആവേശം കയറി. എന്റെ സഹോദരൻ ഈ പുതിയ രീതിയെക്കുറിച്ച് ഉമ്മയോട് പരാതിപ്പെട്ടു. അതിനെത്തുടർന്ന് അവർ എനിക്കൊരു കത്ത് എഴുതി. അവരുടെ മാനസികാവസ്ഥകൾ, ഈമാനികശക്തി, ദീനിനോടുള്ള സ്നേഹാനുരാഗം ഇവ മനസ്സിലാക്കാൻ കഴിയുന്ന ആ കത്ത് നിങ്ങളും വായിക്കുക.

" പ്രിയപ്പെട്ട അലി, സലാമും, ദുആയും... നിന്റെ കത്ത് കിട്ടിയിട്ടെത്ര നാളുകളായി. ദിവസവും അത് പ്രതീക്ഷിക്കുന്നു. ഉടനടി വിവരങ്ങൾ അറിയിക്കണം. അബ്ദുൽ അലിയിൽ നിന്നും വിവരങ്ങൾ അറിഞ്ഞു. സമാധാനമുണ്ടെങ്കിലും നിന്റെ കത്ത് കണ്ടാൽ കൂടുതൽ ആശ്വാസമാകും. അലി ആരോഗ്യത്തെ അല്പവും ശ്രദ്ധിക്കുന്നില്ലെന്നും, വിശ്രമസമയം പോലും പഠനത്തിൽ മുഴുകുകയാണെന്നും, തടഞ്ഞിട്ടും ശ്രവിക്കുന്നില്ലെന്ന് അബ്ദുൽ അലി പറഞ്ഞത് വലിയ വിഷമമുണ്ടാക്കി. അലീ, നീ ഇംഗ്ലീഷിലേക്ക് ചായുകയില്ലെന്നായിരുന്നു എന്റെ പ്രതീക്ഷ. അതിന് വിരുദ്ധമായി നീയിപ്പോൾ ഇംഗ്ലീഷിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നു. ഇസ്തിഖാറ (ഖൈറിനെ) തേടിക്കൊണ്ട് മാത്രം എന്തും ചെയ്യുക. എനിക്ക് ഇംഗ്ലീഷിനോട് ഒരിണക്കവുമില്ല. മറിച്ച് വെറുപ്പാണ്. പക്ഷേ,

നിന്റെ ഇഷ്ടത്തെ ഞാൻ അംഗീകരിച്ചുതരുന്നു. അലീ, ദുൻയാവിന്റെ അവസ്ഥ വളരെ അപകടകരമാണ്. ഇന്ന് അറബി പഠിച്ചവരുടെ തന്നെ വിശ്വാസത്തിൽ കുഴപ്പമുണ്ടായിക്കൊണ്ടിരിക്കുന്നെങ്കിൽ ഇംഗ്ലീഷ് പഠിച്ചവരെക്കുറിപ്പ് എന്ത് പ്രതീക്ഷിക്കാനാണ്. അബ്ദുൽ അലി, തൽഹ ഇവ രണ്ടുപേരെ ഒഴിച്ച് മറ്റാരും ഇംഗ്ലീഷ് പഠിച്ച് ദീനിയായി ഉയർന്നതായി എനിക്കറിയില്ല. (ഒന്നാമൻ വിനീതന്റെ സഹോദരനും നദ്‌വത്തുൽ ഉലമായുടെ പഴയ നാസിമുമായ മൗലാനാ ഡോക്ടർ അബ്ദുൽ അലിയും, രണ്ടാമൻ വിനീതന്റെ മാതൃസഹോദരനും ഉജ്വല അറബിസാഹിത്യകാരനുമായ മൗലാനാ തൽഹ ഹസനിയുമാണ്) ഡെപ്യൂട്ടി കളക്ടർ, ജഡ്ജി, വക്കീൽ, ബാരിസ്റ്റർ എന്നിങ്ങനെ വലിയ സ്ഥാനങ്ങൾ ഇംഗ്ലീഷ് പഠിച്ചാൽ കിട്ടുമെന്നാണ് ജനങ്ങളുടെ ധാരണ. പക്ഷെ, ആവശ്യമായ ദീനീ അറിവുകൾ പഠിച്ചിട്ടില്ലാത്ത, ഇംഗ്ലീഷ് മാത്രം പഠിച്ചവർ വിവരം കെട്ടവരും ഒരു ഗുണവുമില്ലാത്തവരുമാണ്. ഇംഗ്ലീഷ് എല്ലാവർക്കും എപ്പോഴും പഠിക്കാൻ കഴിയുന്ന ഒരു പൊതുകാര്യമാണ്. എന്നാൽ എല്ലാവർക്കും കരസ്ഥമാക്കാൻ കഴിയാത്തതും അസുലഭവുമായ ദീനീ അറിവ് കരസ്ഥമാക്കാൻ ശ്രമിക്കാത്തവൻ വലിയ ഭാഗ്യഹീനനാണ്. ദീനീ അറിവ് പഠിച്ചവരെ കാണാനും കേൾക്കാനും കണ്ണും കാതും കൊതിക്കുന്നു. ഹാ കഷ്ടം. ഇത്തരമൊരു കാലഘട്ടത്തിലാണല്ലോ നാം ജനിച്ചത്. അലീ, നീ മറ്റാരും പറയുന്നത് കേൾക്കാതെ അല്ലാഹുവിന്റെ പൊരുത്തം നേടാനും എന്നോടുള്ള കടമകൾ നിർവ്വഹിക്കാനുമാണ് നീ ആഗ്രഹിക്കുന്നതെങ്കിൽ ഇൽമ് പഠിച്ചും പഠിപ്പിച്ചും ജീവിതം കഴിച്ചുകൂട്ടിയവരെ നീ പഠിച്ച് പകർത്തുക. ശാഹ് വലിയുല്ലാഹ്, ശാഹ് അബ്ദുൽ അസീസ്, ശാഹ് അബ്ദുൽ ഖാദിർ എന്നിവരുടെ സ്ഥാനം എന്തായിരുന്നു? നമ്മുടെ കുടുംബവുമായി ബന്ധമുള്ള മൗലവി ഇബ്റാഹീം, ഖ്വാജാ അഹ്മദ്, മൗലവി അമീൻ ഇവരേയും പിൻപറ്റുക. അവർ ജീവിച്ചതും മരിച്ചതും എത്ര സുന്ദരമായിട്ടാണ്. (മൗലാനാ ഇബ്റാഹീം സുപ്രസിദ്ധ അഹ്ലേഹദീസ് പണ്ഡിതനാണ്. അദ്ദേഹം എന്റെ മാതാമഹൻ ശാഹ് ദിയാഉന്നബിയുടെ മുരീദും വലിയ റബ്ബാനി ആലിമുമായിരുന്നു അദ്ദേഹത്തിന്റെ നസീഹത്തുകൾ പ്രതിഫലനാത്മകമായിരുന്നു. അദ്ദേഹത്തിന്റെ ചുരുങ്ങിയ വാക്കിലുള്ള ഒരു നസീഹത്തിലൂടെ ഞങ്ങളുടെ കുടുംബത്തിൽ വലിയ മാറ്റമുണ്ടായി. 1319ൽ ഹജ്ജിന് മക്കാ മുകർറമയിൽ വച്ച് അദ്ദേഹം വഫാതായി. ഖ്വാജാ അഹ്മദ് മഹാനായ സയ്യിദ് അഹ്മദ് ശഹീദിന്റെ ഖലീഫയും എന്റെ മാതാമഹന്റെ ശൈഖുമായിരുന്നു. തൗഹീദും സുന്നത്തും പ്രചരിപ്പിക്കുന്നതിലും ഇസ്‌ലാഹ് തർബിയത്തിലും വളരെ മുന്നിലായിരുന്നു. ഹി: 1289–ൽ അദ്ദേഹം വഫാതായി. മൗലാനാ സയ്യിദ് അമീനിലൂടെ റായ്ബരേലിയിലും സുൽത്താൻപൂരിലും പരിസരങ്ങളിലും വലിയ മാറ്റങ്ങളുണ്ടായി. ശിർക്ക് ബിദ്അത്തുകൾ മാറി നന്മകൾ പര

ന്നു. ഹി: 1349–ൽ അദ്ദേഹം വഫാതായി) അലീ, ഈ സ്ഥാനങ്ങൾ എങ്ങനെ ലഭിക്കും? ഇംഗ്ലീഷ് അറിയാവുന്നവർ നിന്റെ കുടുംബത്തിൽ ധാരാളം ഉണ്ട്. ഇനിയുമുണ്ടാകും. പക്ഷേ, ഇന്ന് ഏറ്റവും ആവശ്യമായ ഈ സ്ഥാനക്കാർ ആരുമില്ല. ഈ സ്ഥാനക്കാർക്ക് ഇംഗ്ലീഷുമായി ഒരു ബന്ധവുമില്ലായിരുന്നു. പിന്നെങ്ങനെയാണ് അവർക്ക് ഈ സ്ഥാനം ലഭിച്ചത്? അലീ, എനിക്ക് നൂറ് മക്കളുണ്ടായിരുന്നെങ്കിൽ നൂറുപേർക്കും ഞാൻ ദീനീ വിദ്യാഭ്യാസം നൽകുമായിരുന്നു. ഇപ്പോൾ എനിക്ക് നീ മാത്രമേയുള്ളൂ. അല്ലാഹു എന്റെ നല്ല നിയ്യത്തിനെ ഫലവത്താക്കട്ടെ! നൂറുപേരുടെ നന്മകൾ നിന്നെക്കൊണ്ട് എനിക്ക് ലഭിക്കട്ടെ! ഈ ലോകത്ത് നല്ല പേരും അന്തസ്സും നൽകട്ടെ! ആമീൻ. ഞാൻ അല്ലാഹുവിനോട് സദാസമയവും ദുആ ഇരക്കുന്നു. അല്ലാഹു നിനക്ക് നന്മകളിലേക്കുള്ള മനഃക്കരുത്തും താല്പര്യവും നൽകട്ടെ! എല്ലാ കടമകളും നിർവ്വഹിക്കാൻ തൗഫീഖ് അരുളട്ടെ! അല്ലാഹു നിന്നെ ആ സ്ഥാനങ്ങളിൽ എത്തിക്കട്ടെ! നിന്റെ പാദം ഉറപ്പിക്കട്ടെ! ആമീൻ. അലീ, ഒരുപദേശം കൂടിയുണ്ട്. നീ അത് പാലിക്കണം. അതായത്, മഹാന്മാരുടെ ഗ്രന്ഥങ്ങൾ പ്രയോജനപ്പെടുത്തുക. സൂക്ഷ്മത വേണം. ഇല്ലാത്ത ഗ്രന്ഥങ്ങൾ അബ്ദുൽ അലിയോട് അഭിപ്രായം ചോദിച്ചശേഷം വാങ്ങുക. ഒരിക്കലും കടം വാങ്ങരുത്. പൈസ ഉണ്ടെങ്കിൽ ചിലവാക്കുക. ഇല്ലെങ്കിൽ ക്ഷമിക്കുക. വിദ്യാർത്ഥികൾ ഇപ്രകാരമാണ് ഇൽമ് പഠിക്കേണ്ടത്. മഹാന്മാർ ധാരാളം കഷ്ടതകൾ സഹിച്ചവരാണ്. കഷ്ടപ്പാടുകളിൽ അഭിമാനിക്കുക. ആവശ്യമുള്ളത് എനിക്ക് എഴുതുക. സൗകര്യപ്പെടുന്നത് എത്തിച്ചുതരാം. അല്ലാഹുവാണ് ഉടമസ്ഥൻ. കടം വാങ്ങരുത്. അത് നാശകരമായ സ്വഭാവമാണ്. കൊടുത്തുവീടാനുള്ള ഉറപ്പോടെയാണെങ്കിൽ കുഴപ്പമില്ല. സഹാബികളും കടം വാങ്ങിയിട്ടുണ്ട്. പക്ഷെ, അത് അവർ കൊടുത്തു വീട്ടി. അവരും നാമും തമ്മിൽ എന്ത് ബന്ധം? അലീ, എന്റെ ഉപദേശങ്ങൾ അനുസരിക്കുന്നത് നിന്റെ സൗഭാഗ്യത്തിന്റെ ലക്ഷണമാണ്. ഹൽവ തയ്യാറാക്കിയിട്ടില്ല. അവസരം കിട്ടിയാലുടൻ തയ്യാറാക്കി കൊടുത്തുവിടാം. ഉടനെ മറുപടി അയയ്ക്കണം. മറുപടി പിന്തിച്ചാൽ, എന്റെ ഉപദേശം നിനക്ക് ഇഷ്ടപ്പെട്ടില്ലെന്ന് ഞാൻ കരുതും. ഇൻശാ അല്ലാഹ്, റമദാൻ ശരീഫിൽ നിന്നെക്കൊണ്ട് വഅള് പറയിപ്പിച്ച് കേൾക്കാനാഗ്രഹമുണ്ട്. എന്റെ ആഗ്രഹത്തേക്കാൾ കൂടുതൽ നന്മകൾ അല്ലാഹു നിനക്ക് നല്കട്ടെ! അല്ലാഹു നിന്റെ പ്രസംഗത്തിൽ പ്രതിഫലനശക്തിയും ഉദ്ദേശശുദ്ധിയും നൽകട്ടെ!" അല്ലാഹുവേ, നിന്റെ നല്ല ദാസൻമാർക്ക് നീ നൽകുന്നതിൽ ഉത്തമമായ കാര്യം നീ എനിക്ക് നല്കേണമേ!" മറ്റ് വിശേഷങ്ങളൊന്നുമില്ല. –നിന്റെ ഉമ്മ.

എന്റെ മൂത്ത സഹോദരന്റെ നിർദ്ദേശങ്ങൾ ഞാൻ കണ്ണുമടച്ച് പാലിക്കണമെന്നായിരുന്നു ഉമ്മയുടെ വലിയ ഒരാഗ്രഹം. കുടുംബത്തിലെ

മഹത്വ ചിഹ്നമായും സർവ്വഗുണ സമ്മേളിതനായും അദ്ദേഹത്തെ ഉമ്മ കണ്ടിരുന്നു. ഞങ്ങളുടെ കുടുംബത്തിൽ ശാഹ് അബ്ദുൽ ഖാദിർ ദഹ്‌ല വിയുടെ പരിശുദ്ധ ഖുർആൻ തർജ്ജിമയ്ക്കും വ്യാഖ്യാനത്തിനും വലിയ പ്രാധാന്യം കൽപിക്കപ്പെട്ടിരുന്നു. സ്ത്രീകളും, പുരുഷൻമാരും അത് ശ്രദ്ധയോടെ പാരായണം ചെയ്തിരുന്നു. അത് നിത്യവും പാരായണം ചെയ്യണമെന്ന സഹോദരന്റെ നിർദ്ദേശത്തിൽ ഞാൻ ചെറിയ വീഴ്ച വരുത്തി. അതിനുപകരം സാഹിത്യ ഗ്രന്ഥങ്ങൾ വായിച്ചിരുന്നു. സഹോദരൻ ഒരു കത്തിലൂടെ ഈ പരാതി ഉമ്മയെ അറിയിച്ചപ്പോൾ അവർ സുദീർഘമായ ഒരു കത്തെഴുതി. അതിലെ ചില ഉദ്ധരണികൾ കാണുക:
" ശാഹ് സാഹിബിന്റെ തർജ്ജിമ ദിവസവും ശ്രദ്ധാപൂർവ്വം വായിക്കണമെന്ന് അബ്ദു നിന്നോട് പറഞ്ഞിരുന്നു. നീ ഇവിടെ ഉണ്ടായിരുന്നപ്പോൾ ഞാൻ കിതാബ് എടുത്ത് തന്നിരുന്നെങ്കിലും നിനക്ക് മടിയായിരുന്നു. അവിടെ ചെന്നശേഷം മടി മാറുമെന്നാണ് വിചാരിച്ചിരുന്നത്. പക്ഷെ, മടി തുടരുന്നതായി അറിയിച്ചുകൊണ്ടുള്ള അബ്ദുവിന്റെ കത്ത് കിട്ടിയശേഷം എനിക്ക് വലിയ പ്രയാസമുണ്ടായിരിക്കുകയാണ്. അലീ, നിന്റെ ഈ മറയത്തരം എന്നെ വളരെ വേദനിപ്പിക്കുന്നു. നിന്റെ സഹോദരനെ പരിപൂർണ്ണമായി നീ അനുസരിക്കുമെന്നായിരുന്നു എന്റെ പ്രതീക്ഷ. പക്ഷെ ഖേദകരം! സ്വന്തം ജീവനെക്കാൾ നിന്നെ സ്നേഹിക്കുകയും സദാസമയവും നിന്റെ തർബിയത്തിൽ ശ്രദ്ധിക്കുകയും ചെയ്യുന്ന ജേഷ്ഠന്റെ സേവനങ്ങളെ നീ നിസ്സാരമായിക്കണ്ട് അവഗണിക്കുന്നു. അല്ലാഹു അല്ലാതെ മറ്റാരുമില്ലാത്ത സമയത്ത്, നിന്റെ പഠനത്തെ കുറിച്ചോർത്ത് ഞാൻ ദുഃഖം കൊണ്ട് വീർപ്പുമുട്ടിയ നേരം നിന്റെ കയ്യിൽ പിടിച്ച് നയിച്ച വ്യക്തിയാണ് അദ്ദേഹം. നിനക്ക് കിട്ടിയതെല്ലാം അദ്ദേഹം കാരണമായിട്ടാണ്. നീ അറബി സാഹിത്യത്തിൽ എത്ര ഉയർന്നാലും അബ്ദുവിന്റെ സ്ഥാനം കരസ്ഥമാക്കാൻ നിനക്ക് സാധ്യമല്ല. നിന്റെ കുടുംബത്തിന്റെ മുഴുവൻ നന്മകളുടേയും ഇന്നത്തെ അടയാളമാണദ്ദേഹം.

തുടർന്ന് പഠനത്തിൽ മുഴുകാനും ത്യാഗം മുതലായ പഴയ വിദ്യാർത്ഥികളുടെ ഗുണങ്ങൾ ഉണ്ടാക്കിയെടുക്കാനും ഉപദേശിച്ച് കൊണ്ടെഴുതുന്നു. " ഇൽമ് അല്ലാത്ത മുഴുവൻ ആഗ്രഹങ്ങളും ഗുണമില്ലാത്തതാണെന്ന് മനസ്സിലാക്കുക. അത്തരം ആഗ്രഹങ്ങൾ ഉള്ളവരോട് അടുക്കരുത്. വിദ്യാർത്ഥികളുടെ ജോലി പഠനം മാത്രമാണ്. വസ്ത്രം കീറുന്നതും ചെരുപ്പ് പൊട്ടുന്നതും നാണക്കേടല്ല. മറിച്ച്, ഉയർച്ചയിലേക്കുള്ള വഴിയാണ്. ഇത്തരം പ്രയാസങ്ങളിലൂടെയാണ് ഇൽമിന്റെ മഹത്വം മനസ്സിലാകുന്നത്. ഇൽമനുസരിച്ച് പ്രവർത്തിക്കാനും പ്രത്യേകം ശ്രദ്ധിക്കണം. രണ്ടുനാല് കിതാബുകൾ കയ്യിൽ പിടിച്ചാൽ ഇൽമ് എല്ലാവർക്കും കിട്ടും. പക്ഷേ, ചുറ്റുഭാഗത്തുള്ള ആയിരക്കണക്കിന് അപകടങ്ങളെ തരണം ചെയ്യാൻ അത് അനുസരിച്ചുള്ള പ്രവർത്തനം അത്യാവശ്യമാണ്. ഈ കത്ത് നീ ശ്രദ്ധയോടെ വായിക്കുക.

ഒരു കത്തിൽ – ദീനീ അറിവുകളിലേക്കും അറബി ഭാഷയിലേക്കും ശ്രദ്ധ കേന്ദ്രീകരിക്കാനും അതിൽ അവഗാഹം നേടാനും, മുൻഗാമികളായ ഉലമാമഹത്തുക്കളെ അനുധാവനം ചെയ്യാനും ഉപദേശിച്ചുകൊണ്ടെഴുതുന്നു. " ഇനി അറബി ഭാഷയിൽ പരിശ്രമിക്കുക. പക്ഷേ, ആരോഗ്യത്തെ ശ്രദ്ധിച്ചുകൊണ്ടുമാത്രം. നീ ഇംഗ്ലീഷ് ഭാഷയിൽ പരിശ്രമിച്ച പരിശ്രമം അറബിയിൽ നടത്തിയിരുന്നെങ്കിൽ നിനക്ക് ഇന്ന് വല്ലതും ലഭിക്കുമായിരുന്നു. അതുകൊണ്ട് ഇനിയുള്ള കിതാബുകൾ ശ്രദ്ധയോടെ പഠിക്കുക. കഴിയുന്നത്ര ഗതകാല ഉലമാഇന്റെ ശേഷി ഉണ്ടാക്കിയെടുക്കുക. ശരീഅത്തിന് വിരുദ്ധമായത് ഒന്നും പഠിക്കരുത്. എല്ലാ മസ്അലയും നന്നായി പഠിക്കുക. ഇത് ഇന്നത്തെ വലിയ ഒരു ആവശ്യമാണ്. ഒന്നുമറിയാത്ത പണ്ഡിതരെക്കൊണ്ട് ഇന്ന് ഫിത്നകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അതുകൊണ്ട് വലിയ ഉലമാഅ് കരസ്ഥമാക്കിയ ഇൽമുകൾ നീയും പഠിക്കണമെന്നാണ് എന്റെ വലിയ ആഗ്രഹം. അവരെ കാണാനും കേൾക്കാനും കണ്ണും കാതും കൊതിക്കുന്നു. അലീ, ഇതല്ലാതെ, മറ്റൊരാഗ്രഹവും എനിക്കില്ല. അല്ലാഹു ആ നന്മകൾ നിനക്ക് നൽകട്ടെ! ആമീൻ."

മറ്റുചില കത്തുകളും ശ്രദ്ധിക്കുക, " പ്രിയപ്പെട്ട അലീ, ദുആ, സലാം... നിന്റെ കത്തുകിട്ടി. പ്രതീക്ഷിച്ച് തളർന്നിരിക്കുകയായിരുന്നു. കത്ത് കണ്ടപ്പോൾ വലിയ സന്തോഷമുണ്ടായി. ആരുടേയും ദുൻയവിയായ ഉയർച്ചയും സ്ഥാനവും നിന്നിൽ ഭൗതികമായ ഒരു താല്പര്യവും ഉണ്ടാക്കില്ലെന്ന് ഞാൻ അല്ലാഹുവിന്റെ കരുണ കൊണ്ട് പ്രതീക്ഷിക്കുന്നു. ദുൻയാവിലെ അനുഗ്രഹങ്ങൾ പൊതുവായതും നശിച്ച് പോകുന്നതുമാണ്. ആയിരങ്ങളിൽ ഒരുവനുമാത്രം അല്ലാഹുവിങ്കൽനിന്നും ലഭിക്കുന്ന ദീനീ അനുഗ്രഹമാണ് അസൂയാർഹമായത്. അതുകൊണ്ട് നിനക്ക് ലഭിച്ച ഈ അനുഗ്രഹത്തെ നീ അന്തസ്സോടെ ശക്തിയായും, മനക്കരുത്തോടെയും മുറുകെപ്പിടിക്കുക. അല്ലാഹു ഇതിൽ താല്പര്യം കൂട്ടിത്തരട്ടെ! നീ ജഡ്ജിയോ മറ്റ് വല്ല സ്ഥാനക്കാരനോ ആയാൽ അതിൽ ഞാൻ ആയിരക്കണക്കിന് അപകടങ്ങൾ കാണുന്നു. അതിൽ നിന്ന് രക്ഷപ്പെടാനാണ് ഞാൻ നിനക്ക് ഈ രീതി തെരഞ്ഞെടുത്തത്. അല്ലാഹു നിന്റെ കാര്യങ്ങൾ ഏറ്റെടുത്ത് സംരക്ഷിക്കും. ഇന്ന് നിന്നെക്കുറിച്ച് എന്നിൽ ഒരു ആശങ്കയുമില്ല. മറിച്ച് മനസ്സിൽ വലിയ സമാധാനമാണുള്ളത്. ഇതിൽ നീ എത്ര അഭിമാനിച്ചാലും അത് കുറവാണ്. – നിന്റെ ഉമ്മ. "

" കൺകുളിർമയും കരളിന്റെ കഷണവുമായ അലീ, സലാം, ദുആ.. നിന്റെ വിശദമായ രണ്ട് കത്തുകൾ കിട്ടി. വലിയ സമാധാനമുണ്ടായി. മൗലാനാ അഹ്മദ് അലിയുടെ മക്കളും നിന്നോടൊപ്പം പഠിക്കുന്നെന്നറിഞ്ഞപ്പോൾ സന്തോഷം. അല്ലാഹു വിജയിപ്പിക്കട്ടെ! അല്ലാഹു സഹാ

ബാ മഹത്തുക്കൾക്ക് നൽകിയ ഇൽമ് നിന്നിൽ കനിഞ്ഞരുളണം എന്നാണ് വിശിഷ്ട സമയങ്ങളിൽ ഞാൻ ചെയ്യാറുള്ള ദുആ. അതിലൂടെ ഈമാൻ ശക്തിപ്പെടും. എല്ലാ പ്രശ്നങ്ങളും വഴക്കുകളും അവസാനിക്കും. സകല ഫിത്നകളിൽ നിന്നും സംരക്ഷിക്കപ്പെടും. പരിപൂർണ്ണ സമാധാനം സിദ്ധിക്കും. എന്റെ അഭിലാഷത്തെ പൂർണ്ണമായിപ്പറയാൻ എനിക്ക് കഴിവില്ല. അല്ലാഹു എന്റെ അഭിലാഷം പൂർത്തീകരിക്കട്ടെ! ഇരുലോകത്തും എനിക്ക് അന്തസ്സും സൽപ്പേരും കനിഞ്ഞരുളട്ടെ! ആമീൻ. നീ ഇങ്ങനെ തുടരെ കത്തുകളെഴുതിയതിൽ ഞാൻ അല്ലാഹുവിനെ സ്തുതിക്കുന്നു. എല്ലാ വെള്ളിയാഴ്ചയും ഇവിടെ അബുൽ ഖൈറിന്റെ പ്രഭാഷണം നടക്കാറുണ്ട്. മൈതാൻപൂരിലും പ്രഭാഷണം നടത്തുന്നുണ്ട്. ഇസ്‌ലാം പ്രചരിപ്പിക്കാനും കുഫ്ർ കുറയ്ക്കാനും അല്ലാഹു നിങ്ങളേവരേയും കാരണക്കാരാക്കട്ടെ! അല്ലാഹു നിങ്ങളുടെയെല്ലാം പാദങ്ങളെ ഉറപ്പിച്ചു നിർത്തട്ടെ! അഞ്ചു രൂപ അബ്ദു വശം ഏൽപിച്ചിട്ടുണ്ട്. ബാക്കി പിന്നീട് അയച്ചുതരാം. മാമമാർക്ക് സലാം പറയാൻ എഴുതുമ്പോൾ ഉപ്പൂപ്പായ്ക്കും സലാം പറയാൻ മറക്കരുത്. മഹ്മൂദും, മുഹമ്മദ് ഥാനിയും പഠിക്കുന്നുണ്ട്. അല്ലാഹു അവരിലൂടെ സമാധാനം പ്രദാനം ചെയ്യട്ടെ! നിന്റെ ഉമ്മ. ”

“ കണ്ണിന്റെ കാഴ്ചയും കരളിന്റെ കഷണവും മനസ്സിന്റെ പ്രകാശവുമായ അലീ, സലാം, ദുആ... ഞാൻ അല്ലാഹുവിൽ എല്ലാം ഭരമേൽപ്പിക്കുന്നു. അവനാണ് നിന്റെ സംരക്ഷകനും, സഹായിയും. നീ കത്തെഴുതിക്കൊണ്ടിരിക്കുക. അതിലൂടെ എനിക്ക് വലിയ സമാധാനം ഉണ്ടാകാറുണ്ട്. നോക്കുക, കഴിവിനേക്കാൾ കൂടുതൽ പരിശ്രമിക്കരുത്. ഈ കാലാവസ്ഥയിൽ അധികമായ പരിശ്രമം മനസ്സിനും മസ്തിഷ്കത്തിനും നന്നല്ല. അവയുടെ സുഖവും നോക്കണം. ഒരു മാസത്തെ ജോലി ഒരു ദിവസം കൊണ്ട് ചെയ്യരുത്. ഇങ്ങനെ പരിശ്രമിച്ചാൽ ഈ ലോകത്ത് ജീവിക്കുന്നതെങ്ങനെ? ഈ ലോകത്ത് നന്നായി കഴിയലും ഇബാദത്താണ്. നിന്നെക്കുറിച്ച് കുടുംബക്കാർക്ക് വലിയ പ്രതീക്ഷയുണ്ട്. ഇന്നത്തെ ജനങ്ങൾ അന്തസ്സായിക്കാണുന്ന മുഴുവൻ ഭൗതിക അന്തസ്സുകളും നിസ്സാരമായി തോന്നത്തക്ക ദീനീ മേന്മകൾ  അല്ലാഹു നിനക്ക് നൽകുകയും അതിലൂടെ എല്ലാവരും ദീനീ അറിവിനെ കൊതിക്കുകയും ചെയ്യുമാറാകട്ടെ! ആമീൻ. കത്തുകൾ ഉടനെ അയച്ചുകൊണ്ടിരിക്കുക. അല്ലെങ്കിൽ എനിക്ക് വലിയ പ്രയാസം ഉണ്ടാകും. നിന്റെ അവസ്ഥയിൽ അബ്ദു വലിയ സന്തോഷവാനാണ്. ഇതറിയിച്ചുകൊണ്ട് എനിക്ക് കത്തെഴുതിയിരുന്നു. ഈ അനുഗ്രഹീത വാർത്ത എഴുതപ്പെട്ട ആദ്യത്തെ കത്താണ് ഇത്. നിന്നെക്കുറിച്ച് അബ്ദു നല്ലത് പറയണമെന്ന് എനിക്ക് വലിയ ആഗ്രഹമായിരുന്നു. അൽഹംദുലില്ലാഹ്... അത് ഇന്ന് പൂർത്തിയായി.  നിന്റെ വിജയവും നന്മയും മറ്റെല്ലാവരും പറയണമെന്നാണ് അടുത്ത ആഗ്രഹം.

അല്ലാഹു അതിന് ഭാഗ്യം നൽകട്ടെ! നിന്നെ ശരിയായ വഴിയിൽ സഞ്ചരിപ്പിക്കട്ടെ! നിന്റെ കർമ്മങ്ങൾ സ്വീകരിക്കട്ടെ! – നിന്റെ ഉമ്മ"

" പ്രിയപ്പെട്ട അലീ, സലാം, ദുആ..., നീ അയച്ച കാർഡ് കിട്ടി. പരീക്ഷ എളുപ്പമായിരുന്നുവെന്ന് അറിഞ്ഞ് വലിയ സന്തോഷമുണ്ടായി. ഇത്തവണത്തെ പരീക്ഷയിൽ എനിക്കല്പം ഭയമുണ്ടായിരുന്നു. സദാ ദുആ ചെയ്തിരുന്നു. അല്ലാഹുവിന്റെ കരുണകൊണ്ട് വിജയഫലം അറിവായാൽ സന്തോഷത്തോടെ ഇവിടെ വരണം. ഫലം അറിവാകുന്നതുവരെ, എന്നും സുബ്ഹിയുടെ സുന്നത്തിനും ഫർദിനും ഇടയിൽ വിനയഭക്തിയോടെ സൂറതുൽ ഫാതിഹ നാല്പത്തിയൊന്നുപ്രാവശ്യം ഓതിക്കൊണ്ടിരിക്കുക. ആദ്യവും അവസാനവും പതിനൊന്നു പ്രാവശ്യം സ്വലാത്ത് ചൊല്ലുക. നമസ്കാരാനന്തരം ഒരു ഫാത്തിഹയും മൂന്ന് അലംനശ്റഹും, മൂന്ന് ഇന്നാ അൻസൽനയും, ആദ്യവും അവസാനവും സ്വലാത്തും ചൊല്ലുക. വളരെ അനുഭവസിദ്ധമായ ഒരു പ്രവർത്തനമാണിത്. അല്ലാഹുവിന്റെ സഹായം പ്രതീക്ഷിക്കാം. ഞാൻ നിനക്ക് വേണ്ടി ഒരു മുനാജാത്ത് തയ്യാറാക്കിയിട്ടുണ്ട്. അതിവിടെ കൊടുക്കുന്നു. അല്ലാഹു സ്വീകരിക്കട്ടെ!

ചോദിച്ചതേകിടും ചോദിയ്ക്കലില്ലാതെ–
നേദിപ്പവന്നും നീ മാത്രമല്ലോ.
നിരാശതൻ കണം വീഴില്ലായെന്നിലായ്
നെടുവീർപ്പ് നീക്കിയോൻ നീയതല്ലോ.
അല്പമുപേക്ഷയുമില്ലാതപേക്ഷയെ
നൽപാലെ സ്വീകരിച്ചുള്ളവൻ നീയ്.
സീമയ്ക്കതീതമായ് നൽകുന്നുഴാരത
ശ്രേഷ്ഠരായ് മാറുന്നു തേടുവോരും...
പാഴാക്കിടല്ലേ നീ പാരിലായ് കർമ്മങ്ങൾ
പാപിയാം എന്നെ നീ കാത്തിടേണേ.
പ്രാർത്ഥന സ്വീകരിച്ചുത്തരമേകണം
പുത്രൻ അലിയ്യിന് ഏറ്റിടേണം.
എന്റുൾത്തടത്തിലാഗ്രഹം ആ അലി–
എന്നും വിജയത്തിലാകലാണ്.
വീഴ്ചകൾ കുറ്റങ്ങൾ ഒന്നുമേയേൽക്കാതെ
വിട്ടുവീഴ്ച നീയും ചെയ്തിടല്ലാഹ്.

സാധുവാം സാത്വികനായുള്ളടിമയാം
സന്താനമിവനിൽ നീ കാവലാകൂ.
ലോകത്തുയർത്തണേ ഉത്തുംഗശൃംഗമിൽ
ലോകരിൽ ഇവനേ നീ നന്നാക്കണേ!

സ്വന്തം സഹോദരരൊക്കെയും
കാത്തുനീ സന്തോഷ ജീവിതം നൽകിടേണേ!
പൂർണ്ണശരീഅത്ത് തന്നിലായ് ജീവിതം
പൂർത്തിയാക്കുവാനുതവിയേകൂ!

ഈ പുഷ്പഹാരങ്ങൾ പുഷ്പിക്കും ഇന്നതിൽ
ഇഷ്ടവസന്തങ്ങൾ നിൽക്കുവോളം.
നഷ്ടം വരാതെന്നും കാക്കണം ഇഹപര
വൃഷ്ടിയൗദാര്യവും നൽകിടല്ലാഹ്....

## എന്റെ ദീർഘയാത്രയും ഉമ്മയുടെ ത്യാഗമനസ്ഥിതിയും

ഉമ്മയെ സംബന്ധിച്ചിടത്തോളം ഏറ്റം വലിയ ത്യാഗവും പരീക്ഷണവും ജിഹാദുമായിരുന്നു എന്റെ യാത്ര. പക്ഷെ, അല്ലാഹുവിന്റെ ഹിക്മത്തുകൾ അവനുതന്നെ അറിയാം. എന്നിൽ അവൻ പ്രധാനമായും വിധിച്ച കാര്യവും നീണ്ടയാത്രകൾ തന്നെ. റായ്ബരേലിയ്ക്ക് തൊട്ടടുത്തുള്ള ലഖ്നൗവിൽ ഞാനുണ്ടായിരിക്കുമ്പോൾതന്നെ കത്തെഴുതാൻ അല്പം വൈകിയാൽ അസ്വസ്ഥതയാകുന്ന, ബലഹീനയും, അടിമുടി കാരുണ്യവുമായ ഉമ്മയ്ക്ക്, ഞാൻ വിദേശങ്ങളിലേക്ക് യാത്ര ചെയ്യുന്നത് ജിഹാദല്ലെങ്കിൽ മറ്റെന്താണ്? ഇതിന്റെ പേരിൽ അല്ലാഹു അവർക്ക് ജിഹാദിന്റെ പ്രതിഫലം നൽകുമെന്ന് തന്നെയാണ് എന്റെ പ്രതീക്ഷ. മഹാനായ മുഹദ്ദിസും സൂഫിവര്യനുമായ മൗലാനാ അഹ്മദ് അലി ലാഹൂരിയിൽ നിന്നും തഫ്സീറും (ഖുർആൻ വ്യാഖ്യാനം) ആത്മീയ ശിക്ഷണങ്ങളും തേടിക്കൊണ്ട് ക്രി: 1931–ൽ ഞാൻ ലാഹൂരിലേക്ക് പോയി. പഠനാനന്തരം മൗലാനയുടെ ശൈഖായ മഹാപുരുഷൻ മൗലാനാ ഗുലാം മുഹമ്മദ് സാഹിബിനെ സന്ദർശിക്കാൻ സിന്ധിന്റെ അതിർത്തി പ്രദേശമായ ഘാൻപൂരിലേക്ക് പോകാൻ ഞാൻ ഉദ്ദേശിച്ചു. വിവരം ഉമ്മയെ അറിയിച്ചപ്പോൾ അവർ എഴുതി, " കൺകുളിർമ്മയായ അലീ, വളരെ വളരെ ദുആകൾ, നിന്റെ കത്തിനെക്കുറിച്ച് വലിയ പ്രതീക്ഷയിലായിരുന്നു. ഇപ്പോൾ വലിയ സമാധാനവും സന്തോഷവുമുണ്ടായി. നീ സിന്ധിൽ പോകുന്നുവെന്ന് അറിഞ്ഞ് വലിയ ചിന്തയിലാണ്. അതെവിടെയാണെന്നോ അവിടുത്തെ

അവസ്ഥ എന്താണെന്നോ അവിടെ എത്ര ദിവസം തങ്ങുമെന്നോ അറിയില്ല. അബ്ദുവും, തൽഹയും അഭിപ്രായപ്പെട്ടാൽ പൊയ്കൊള്ളുക. എന്തായാലും അവസ്ഥകൾ നാളെത്തന്നെ അറിയിച്ച് സമാധാനപ്പെടുത്തുക. അല്ലാഹു നിന്നെ പൂർണ്ണമായി വിജയിപ്പിക്കട്ടെ! ഈ ആഗ്രഹത്തിലാണ്, നിന്റെ ഈ നീണ്ട യാത്രയെ ഞാൻ സഹിക്കുന്നത്. അല്ലെങ്കിൽ, എന്നെപ്പോലുള്ള മനസ്സുള്ളവർക്ക് ഇത്തരം കാര്യങ്ങൾ സഹിക്കുക അസാധ്യമാണ്. നിന്റെ സംരക്ഷണം ഞാൻ അല്ലാഹുവിനെ ഏല്പിക്കുന്നു. അവൻ നന്നായി സംരക്ഷിക്കുന്നവനും സഹായിയുമാണ്. കഴിവൊന്നുമില്ലാത്ത ഞാൻ എന്തുചെയ്യാനാണ്? ഈ കവിത ചൊല്ലി ഞാനെന്റെ മനസ്സിനെ സമാധാനിപ്പിക്കുന്നു. അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിച്ച് എനിക്ക് പൂർണ്ണമായ ഉറപ്പുണ്ട്. അല്ലാഹു സൽക്കാര്യങ്ങൾക്ക് തൗഫീഖ് തരട്ടെ! ദീനീ അറിവുകളിൽ അത്യുന്നതങ്ങളിലെത്തിക്കട്ടെ! പാദങ്ങൾ ഉറപ്പിച്ച് ഇരുലോകത്തും അന്തസ്സ് നൽകട്ടെ! നീ ഉയരണമെന്നും എന്റെ പരിശ്രമം വിജയിക്കണമെന്നുമാണ് എന്റെ അഭിലാഷം. അല്ലാഹു യാത്രയെ ഐശ്വര്യമാക്കട്ടെ! നിന്റെ വിജയത്തിനും എന്റെ ആനന്ദത്തിനും നിമിത്തമാകുന്ന കാര്യങ്ങൾ അല്ലാഹു എന്നെക്കൊണ്ട് ചെയ്യിക്കട്ടെ! അല്ലാഹു ഉടമസ്ഥനും കാരുണ്യവാനുമാണ്. യാത്രയിൽ ലഭിക്കുന്ന നേട്ടങ്ങൾ അറിയിക്കുക. ദുആയോടെ. – നിന്റെ ഉമ്മ."

## ദഅ്വത്ത് – തബ്ലീഗിലുള്ള താല്പര്യം

ഹി: 1359 (ക്രി: 1940) –ൽ ഞാൻ ഡൽഹിയിൽ പോയി. മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബു (റ) മായി ഞാൻ ബന്ധപ്പെട്ടു. ഇത് എന്റെ ജീവിതത്തിലെ ഒരു പുതിയ വഴിത്തിരിവായിരുന്നു. ഡൽഹിയിൽ നിന്നും മടങ്ങിവന്ന ശേഷം ദാറുൽ ഉലൂം നദ്വത്തുൽ ഉലമയിലെ ഉസ്താദുമാരും മുതഅല്ലിംകളുമായ ചില സുഹൃത്തുക്കളോടൊപ്പം ലഖ്നൗവിലും പരിസരത്തും ചെറിയ രീതിയിൽ തബ്ലീഗ് പ്രവർത്തനം ആരംഭിച്ചു. തബ്ലീഗ് ജമാഅത്തിന്റെ ഉസൂലുകൾ അനുസരിച്ച് മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബിന്റെ ആത്മീയ മേൽനോട്ടത്തിൽ ഞങ്ങൾ നടത്തിയ എളിയ പ്രവർത്തനങ്ങൾ കണ്ട് ഏറ്റവും കൂടുതൽ സന്തോഷിച്ചത് ഉമ്മയും സഹോദരനുമാണ്. ഇരുവരുടേയും യഥാർത്ഥ അഭിരുചിയും ജീവിതാഭിലാഷവും തന്നെ ദീനീ പ്രചരണവും പ്രബോധനവുമായിരുന്നു. കുറേ കാലത്തിനുശേഷം എന്നിൽ പഴയ ആവേശം കുറഞ്ഞതായി ഉമ്മ മനസ്സിലാക്കി. തദവസരം വളരെ ചിന്താകുലയായിക്കൊണ്ട് അവർ എഴുതി: "പ്രിയപ്പെട്ട അലീ, സലാം, ദുആ... കത്തുകിട്ടി. സന്തോഷമായി. തബ്ലീഗിൽ പരിശ്രമിച്ച് മുന്നേറുക. തുടക്കത്തിൽ നിനക്ക് ഉണ്ടായിരുന്ന ആവേശം അല്പം കുറഞ്ഞു എന്നാണ് അബ്ദുവിനും എനിക്കും തോന്നു

ന്നത്. അതുകൊണ്ട് പഴയ അവസ്ഥ ഇല്ലെങ്കിലും പ്രവർത്തനം തുടർന്നു കൊണ്ടിരിക്കുക. അല്ലാഹുവിന്റെ സ്വീകാര്യരായ അടിമകളെക്കൊണ്ട് ചെയ്യിക്കുന്ന പ്രവർത്തനങ്ങൾ നിന്നെക്കൊണ്ടും അവൻ ചെയ്യിക്കട്ടെ! അഹങ്കാരത്തിൽ നിന്നും ലോകമാന്യതയിൽ നിന്നും സംരക്ഷിച്ച് അസൂയാർഹമായ വിജയം നൽകട്ടെ! അല്ലാഹു എന്റെ എല്ലാ മക്കളേയും സ്വീകരിക്കട്ടെ! ആമീൻ."

## മൗലാനാ ഇൽയാസും മൗലാനാ മദനിയുമായുള്ള ബൈഅത്ത്

മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബുമായുള്ള എന്റെ ബന്ധം വളർന്നുകൊണ്ടിരുന്നു. അവസാനം, 1362 റജബ് (1943 ജൂലൈ) ൽ എന്റെ എളിയ ക്ഷണം സ്വീകരിച്ചുകൊണ്ട് മൗലാനയും ഒരു ജമാഅത്തും ലഖ്നൗവിൽ വന്നു. ഒരാഴ്ച മുഴുവൻ നദ്‌വതുൽ ഉലമയിലെ അതിഥി മന്ദിരത്തിൽ താമസിച്ചു. കൂടുതൽ ഔദാര്യം കാണിച്ചുകൊണ്ട് ജൂലൈ 25 ഞായറാഴ്ച ഞങ്ങളുടെ സ്വദേശമായ റായ്ബരേലിയിലെ ദാഇറശാഹ് അലമുല്ലായിലും എത്തി. ശൈഖുൽ ഹദീസ് മൗലാനാ മുഹമ്മദ് സകരിയ്യ തുടങ്ങി ഏതാനും സഹകാരികളും കൂട്ടത്തിലുണ്ടായിരുന്നു. തസവ്വുഫുമായി ഉറച്ചബന്ധമുണ്ടായിരുന്നെങ്കിലും അന്ന് വരെ ഉമ്മ ആരേയും ബൈഅത്ത് (ദീനീ പ്രതിജ്ഞ) ചെയ്തിട്ടില്ലായിരുന്നു. ഇത്തരുണത്തിൽ മൗലാനയെ ബൈഅത്ത് ചെയ്യാൻ ഉമ്മയ്ക്ക് താല്പര്യമുണ്ടായി. ഉമ്മ എന്നോട് അത് പ്രകടിപ്പിച്ചു. ഞാൻ മൗലാനയെ ധരിപ്പിച്ചപ്പോൾ, മൗലാനാ ഇസ്തിഘാറ നമസ്കരിച്ച് ഉടനടി സന്നദ്ധനായി. ഉമ്മയും കുടുംബത്തിലെ ഇതരമഹിളകളും മൗലാനയെ ബൈഅത്ത് ചെയ്തു.

മൗലാനാ സയ്യിദ് ഹുസൈൻ അഹ്മദ് മദനി ലഖ്നൗവിൽ വരുമ്പോഴെല്ലാം പ്രധാനമായും താമസിക്കുന്നത് ഞങ്ങളുടെ വീട്ടിലാണ്. മൗലാനാ മദനിയുമായി ഞങ്ങൾക്ക് വലിയ ബന്ധമായിരുന്നു. മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബിന്റെ വഫാത്തിനുശേഷം ഉമ്മ മൗലാനാ മദനിയോട് ബൈഅത്ത് പുതുക്കി.

## വാർദ്ധക്യവും ഇബാദത്തുകളിലെ ആധിക്യവും

1931-ൽ സഹോദരന്റെ അഭിപ്രായപ്രകാരം ഉമ്മയുടെ രണ്ട് കണ്ണുകൾക്കും ഒന്നിനുപുറകെ ഒന്നായി ഓപ്പറേഷൻ നടത്തി. അത് വിജയകരമായിരുന്നെങ്കിലും സൂക്ഷ്മത നിലനിർത്താത്തതിനാൽ ഏതാനും വർഷങ്ങൾക്കുശേഷം കാഴ്ച കുറഞ്ഞുതുടങ്ങി. 1963-ൽ കാഴ്ച ഏതാണ്ട് പൂർണ്ണമായും ഇല്ലാതായി. പക്ഷെ, ജീവിതചിട്ടകൾക്ക് യാതൊരു മാറ്റ

വുമുണ്ടായില്ല. ഇബാദത്തുകൾക്ക് വർദ്ധനവുണ്ടായി എന്നല്ലാതെ യാതൊരു കുറവും സംഭവിച്ചില്ല. എനിക്ക് ബോധമുണ്ടായ കാലംമുതൽ ഉമ്മ തഹജ്ജുദ് പതിവാക്കിയിരുന്നു. പുലർകാലത്ത് നേരത്തേ എഴുന്നേൽക്കാൻ വലിയ ശ്രദ്ധയായിരുന്നു. അവരുടെ യഥാർത്ഥ സന്തോഷാഭിരുചികളുടെ നേരം അതായിരുന്നു. കൃത്യസമയത്ത് ഉണരുമെങ്കിലും അലാറം വളരെ ശ്രദ്ധയോടെ തയ്യാറാക്കിയിരുന്നു. ഉദയാസ്തമയങ്ങളുടെ സമയങ്ങൾ അറിയാൻ വളരെ താൽപര്യമായിരുന്നു. രോഗങ്ങളും ക്ഷീണവും കാരണമായി ഉമ്മ നേരത്തെ ഉണരരുതെന്ന് ഞങ്ങൾ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തിരുന്നെങ്കിലും ഉമ്മ സമ്മതിച്ചിരുന്നില്ല.

അവസാനം സ്വയം നടക്കാനും ചലിക്കാനും സാധിക്കാത്ത അവസ്ഥ വന്നു. എന്നാൽ അവരുടെ മേലുള്ള അല്ലാഹുവിന്റെ പലതരം അനുഗ്രഹങ്ങളിൽ പ്രധാനപ്പെട്ട ഒരനുഗ്രഹമായിരുന്നു അവരുടെ മക്കളും മക്കളുടെ മക്കളും. സൗഭാഗ്യശാലികളും അനുസരണാശീലരും സേവനതല്പരരുമായ അവർ ഉമ്മയ്ക്ക് ഒരിക്കലും താൻ കഷ്ടപ്പെടുന്നു എന്ന തോന്നൽ ഉണ്ടാകാൻ പോലും അനുവദിച്ചില്ല. വലിയ സമ്പന്നർക്കും സ്ഥാനീയർക്കും ലഭിക്കാത്ത സുന്ദരസേവനങ്ങളാണ് നീണ്ടകാലം അവർക്ക് ലഭിച്ചത്. സേവകർ സേവനത്തെ ഭാഗ്യമായല്ല ഇബാദത്തായാണ് കണ്ടിരുന്നത്. എനിക്ക് രണ്ട് സഹോദരിമാർ ഉണ്ടായിരുന്നു. ഇരുവരും സദാ അവരുടെ തൊട്ടടുത്തുതന്നെ കാണുമായിരുന്നു. ഒന്ന്; പ്രിയപ്പെട്ട മുഹമ്മദ് ഥാനി, മുഹമ്മദ് റാബിഅ്, മുഹമ്മദ് വാദിഹ് എന്നിവരുടെ ഉമ്മ അമതുൽ അസീസ് സാഹിബ. ഇവരും മക്കളും സദാ സേവനത്തിന് സന്നദ്ധരായി ഹാജരായിരുന്നു. രണ്ട്; അനുഗ്രഹീത എഴുത്തുകാരിയും കവിയത്രിയും രിദ്വാൻ വനിതാ മാസികയുടെ എഡിറ്ററും രിയാദുസ്സ്വാലിഹീനിന്റെ ഉർദു തർജ്ജിമ സാദേസഫറിന്റെ കർത്താവുമായ അമതുല്ലാ തസ്നിം സാഹിബ. ഇവർക്കാണ് മാതാവിനെ ഏറ്റവും കൂടുതൽ സേവനമനുഷ്ഠിക്കാൻ ഭാഗ്യം കിട്ടിയത്. അവരുടെ ഏറ്റവും വലിയ ജോലിതന്നെ ഉമ്മയുടെ കാര്യങ്ങൾ നോക്കലായിരുന്നു. ഈ വിഷയത്തിൽ ഞങ്ങളിൽ ഏറ്റവും കൂടുതൽ സമ്പാദിച്ചത് പെങ്ങളാണ്.

## ഇസ്‌ലാമിക മുന്നേറ്റത്തിനുള്ള തുടിപ്പ്

വാർദ്ധക്യമായിരുന്നിട്ടും കേൾവിക്കും ഓർമ്മയ്ക്കും യാതൊരു മാറ്റവും സംഭവിച്ചിരുന്നില്ല. മനസ്സും മസ്തിഷ്കവും പരിപൂർണ്ണമായി പ്രവർത്തിച്ചിരുന്നു. പുതിയ കാര്യങ്ങളും നാമങ്ങളും ചിലപ്പോളൊക്കെ മറന്നിരുന്നെങ്കിലും പഴയ കാര്യങ്ങളും പഴയ വ്യക്തികളുടെ പേരുകളും നല്ല ഓർമ്മയായിരുന്നു. ചില ചെറിയ പഴയ കാര്യങ്ങൾ പറയുമ്പോൾ

ഞങ്ങൾ അദ്ഭുതപ്പെട്ടിരുന്നു. അവരുടെ സത്കർമ്മങ്ങളുടെ ബർക്കത്തായിരിക്കാം, അവസാനം വരേയ്ക്കും സുബോധത്തിന് അൽപം പോലും മാറ്റമുണ്ടായിട്ടില്ല എന്നത്. അന്ത്യഘട്ടത്തിലും ഇസ്ലാമിന്റെ വിജയത്തിനും ദീനിന്റെ പ്രചരണത്തിനും അങ്ങേയറ്റത്തെ ആഗ്രഹമായിരുന്നു അവർക്ക്. ഓരോ വാർത്തകൾ അറിയുമ്പോഴും അവരിൽ ആവേശത്തിന്റെ അലയൊലികൾ ശക്തി പ്രാപിച്ചിരുന്നു. ദീനീ രോഷവും പ്രേമവും അവരെപ്പോലെ വലിയ വലിയ പുരുഷൻമാരിൽപ്പോലും ഞാൻ കണ്ടിട്ടില്ല. സദാസമയവും ഇതേ ചിന്തയും വിചാരവും തന്നെയായിരുന്നു. പലപ്പോഴും അവരിൽ അവരുടെ ഒന്നാമത്തെ ശൈഘായ മൗലാനാ മുഹമ്മദ് ഇൽയാസ് സാഹിബിന്റെ അവസ്ഥയുടെ മാതൃക കാണപ്പെട്ടിരുന്നു. അസ്വസ്ഥത വളരെക്കൂടുമ്പോൾ അവ കവിതാരൂപത്തിൽ പ്രവഹിച്ചിരുന്നു. സ്വയം എഴുതാൻ കഴിയാത്തതിനാൽ പ്രിയപ്പെട്ട മുഹമ്മദ് ഥാനിയുടെ മകളെക്കൊണ്ട് എഴുതിക്കുമായിരുന്നു. ഇസ്ലാമിന്റെ ശത്രുക്കളോടും മുസ്ലിംകളെ നിന്ദിക്കുകയും പീഢിപ്പിക്കുകയും ചെയ്യുന്നവരോടും കടുത്ത വെറുപ്പ് ആയിരുന്നു. അവരുടെ സദസ്സിൽ അത്തരക്കാരെക്കുറിച്ച് ഇടയ്ക്കിടെ പറയപ്പെടുമ്പോൾ അവർക്ക് കഠിനമായ കോപം വന്നിരുന്നു. അത്തരക്കാർക്ക് ഹിദായത്ത് വിധിച്ചിട്ടില്ലെങ്കിൽ നാശത്തിനായി അവർ ദുആ ഇരന്നിരുന്നു. എന്നെക്കൊണ്ട് ഇസ്ലാമിന് ശക്തിയും പ്രചാരവും ഉണ്ടാകണമെന്നായിരുന്നു എന്റെ വിഷയത്തിൽ അവരുടെ ഏറ്റവും വലിയ അഭിലാഷം. ചിലപ്പോളൊക്കെ എന്നോട് ചോദിച്ചിരുന്നു. അലീ, നിന്റെ കയ്യിൽ പിടിച്ച് ആരെങ്കിലും മുസ്ലിമായിട്ടുണ്ടോ? ഞാൻ പറയും: ചിലരൊക്കെ കലിമ പറഞ്ഞിട്ടുണ്ട്. ഉമ്മ ഉടൻ അരുളും: ജനങ്ങൾ സംഘങ്ങൾ സംഘങ്ങളായി വന്ന് നിന്റെ കൈപിടിച്ച് മുസ്ലിം ആകണമെന്നാണ് എന്റെ ആഗ്രഹം. ഒരിക്കൽ എന്നെക്കുറിച്ച് ഇതേ കാര്യം എന്റെ സഹോദരിയോട് പറഞ്ഞു. തുടർന്ന് ഒരു ദീർഘശ്വാസം വിട്ടുകൊണ്ട് അരുളി: അവൻ കാരണം ലോകം മുഴുവൻ ഇസ്ലാമിക ശബ്ദം ഉയരണമെന്നാണ് എന്റെ അഭിലാഷം.

## സുന്നത്തിനുള്ള താല്പര്യം

ശക്തിയായ കാറ്റ്, കടുത്തമഴ, ഇടിമിന്നൽ ഇവ ഉണ്ടാകുമ്പോൾ ഉമ്മ വല്ലാതെ പരിഭ്രമിച്ചിരുന്നു. ഉടനടി ഒരു മൂലയിൽ ഒതുങ്ങി ദുആകളിൽ മുഴുകിയിരുന്നു. ആയുസ്സ് നീളുന്നതിനാൽ ഭൂലോകത്ത് നടക്കുന്ന അനിസ്ലാമിക അവസ്ഥകൾ അറിയേണ്ടിവരുന്നതിനെക്കുറിച്ച് സദാ ദുഃഖിച്ചിരുന്നു. ഇനി നല്ലൊരു അവസ്ഥ കാണാൻ കഴിയുമോ എന്ന് ദീർഘശ്വാസം വിട്ടുകൊണ്ട് സാധാരണ പറഞ്ഞിരുന്നു. ഖിയാമത്തിന് മുമ്പുള്ള ഫിത്നകളെ ജീവിതകാലം മുഴുവൻ ഭയന്നിരുന്നു. ഖിയാമത്ത്, മഹ്ശറ

ഇവകളെക്കുറിച്ച് വായിച്ചതും കേട്ടതുമെല്ലാം മനസ്സിൽ നന്നായി കുറിച്ച് വെയ്ക്കപ്പെട്ടിരുന്നു. ആ ഫിത്നകളിൽ നിന്ന് രക്ഷപ്പെടാൻ മക്കളെ സദാ ഉപദേശിക്കുകയും ദുആ ഇരക്കുകയും ചെയ്തിരുന്നു. ജുമുഅ ദിവസം വളരെ നിഷ്ഠയോടെ സൂറതുൽകഹ്ഫ് പാരായണം ചെയ്തിരുന്നു. എന്നോട് ഇതിനെക്കുറിച്ച് ശക്തമായി ഉണർത്തിയിരുന്നു. അത് ഓതിയോ എന്ന് തിരക്കുകയും ചെയ്തിരുന്നു.

പ്രത്യേക മഹത്വങ്ങൾ പറയപ്പെട്ടിട്ടുള്ള ഖുർആൻ ആയത്തുകളും അസ്മാഉൽഹുസ്നയും, സ്വലാത്തുകളും വീട്ടിലുള്ളവരെയെല്ലാം മന്ത്രി ക്കലായിരുന്നു അവസാന കാലത്തെ അവരുടെ പ്രധാന പ്രവർത്തനം. അവ ഓതാൻ ഏകദേശം ഒരു മണിക്കൂർ പിടിച്ചിരുന്നു. തുടർന്ന് എല്ലാവ രേയും ഊതിയിരുന്നു. അവർ വളരെ ക്ഷീണിതയായിത്തീർന്നിട്ടും പതി വുകൾക്ക് ഒരു മാറ്റവും ഉണ്ടായിരുന്നില്ല. ഇതിന് ശക്തി എവിടെനിന്ന് വരുന്നെന്ന് അല്ലാഹുവിന് തന്നെ അറിയാം. ഇത് ആത്മീയ ശക്തിമാത്ര മാണ്. മന്ത്രിച്ചൂതിയ വെള്ളം സദാ കരുതിയിരുന്നു. ആവശ്യക്കാർക്ക് ഇത് കൊടുത്തിരുന്നു. ഓരോ പ്രാവശ്യവും രോഗം കഠിനമാകുമ്പോൾ ഈ അത്താഴ വിളക്ക് നേരത്തേ അണയാറായോ എന്ന് ഞങ്ങൾ ഭയന്നി രുന്നു. ശരീരത്തിൽ യാതൊരു പ്രതിരോധ ശക്തിയും ഇല്ലായിരുന്നു. അല്ലാ ഹുവിലുള്ള അടിയുറച്ച വിശ്വാസവും അവന്റെ നാമത്തിന്റെ ബറകത്തും കൊണ്ട് ഇബാദത്തുകളെല്ലാം മുറതെറ്റാതെ നടന്നിരുന്നു. കഴിഞ്ഞുകട ക്കുന്ന ഓരോ ദിവസവും അല്ലാഹുവിന്റെ ദാനമായി ഞങ്ങൾ കണ്ടിരുന്നു. ഞാൻ ഒരിക്കലും അവരുടെ വയസ്സ് കണക്ക് കൂട്ടുകയോ കണക്ക് കൂട്ടാൻ ആരേയും അനുവദിക്കുകയോ ചെയ്തിരുന്നില്ല. അല്ലാഹുവിന്റെ കരുണ യുടെ ഈ തണലും മാതൃപാദമെന്ന ഈ സ്വർഗ്ഗവും നമ്മുടെ വീട്ടിൽ ഉണ്ടാകുന്ന ദിവസങ്ങളെല്ലാം അല്ലാഹുവിന്റെ ഔദാര്യം മാത്രമാണ്.

## എന്റെ യാത്രയും ഉമ്മയുടെ അന്ത്യയാത്രയും

ഞങ്ങൾ ഭയന്നിരുന്ന ഒഴിച്ചുകൂടാനാവാത്ത ആ സമയം അവ സാനം വന്നണഞ്ഞു. 1968 ആഗസ്റ്റ് 23 ഉമ്മയ്ക്ക് ഇടയ്ക്ക് കൂടിയ രോഗം അല്പം കുറഞ്ഞു. ഞാൻ പറഞ്ഞു: ഡൽഹിയിലേക്കും ഭോപ്പാലി ലേക്കും ഒരു യാത്രയുണ്ട്. പക്ഷെ അങ്ങയുടെ ഇഷ്ടത്തിനും പൊരു ത്തത്തിനുമാണ് മുൻഗണന. ഇത് ഉമ്മയുടെ ഒരു വലിയ ത്യാഗമായിരു ന്നെങ്കിലും സ്വയം നിയന്ത്രിച്ചുകൊണ്ട് അരുളി: " അല്ലാഹു നിന്നെ ഏൽപിച്ച ജോലിക്ക് വേണ്ടി പോകുക. പക്ഷേ, എന്ന് മടങ്ങിയെത്തും? ഞാൻ പറഞ്ഞു: വെള്ളിയാഴ്ച. ശനിയാഴ്ചയെക്കാൾ എന്തായാലും പിന്തുകയില്ല. അവർ സമ്മതിക്കുകയും പതിവ് അനുസരിച്ച് ഓതി മന്ത്രിച്ച് യാത്ര അയയ്ക്കുകയും ചെയ്തു. 28-ാം തീയതി രാവിലെ പ്രിയങ്കര

നായ മുഹമ്മദ് ഥാനിയുടെ സന്ദേശം ലഭിച്ചു. "ഉമ്മൂമ്മയ്ക്ക് നല്ല സുഖമില്ല. താങ്കൾ ഉടനേ വരിക." അന്ന് അവിടെനിന്നും മടങ്ങിയപ്പോൾ ഉണ്ടായ പരിഭ്രമാവസ്ഥ അല്ലാഹു ഇനിയൊരിക്കലും ഉണ്ടാക്കാതിരിക്കട്ടെ! അവർ മരിക്കുന്നതിന് മുമ്പ് എങ്ങനെയെങ്കിലും എത്തണമെന്നായിരുന്നു ദുആ. സഹോദരന്റെ മരണസംസ്കാരത്തിൽ പങ്കെടുക്കാൻ കഴിയാത്തതിന്റെ വേദനയുടെ മുറിവ് ജീവിതകാലം മുഴുവനും കാണും. അല്ലാഹു തുണച്ചു. 29–ാം തീയതി വ്യാഴാഴ്ച രാവിലെ റായ്ബരേലിയിലെത്തി. ഞാൻ യാത്രയായതിന്റെ രണ്ടാം ദിവസം രാത്രി തഹജ്ജുദിന് എഴുന്നേറ്റ് മൂത്രപ്പുരയിലേക്ക് പോയപ്പോൾ മറിഞ്ഞുവീണ് എല്ലിന് ക്ഷതമേറ്റു എന്നറിയാൻ കഴിഞ്ഞു. ഞാൻ വരുന്നുണ്ടെന്ന വിവരം കമ്പിയിലൂടെ അറിയിച്ചിരുന്നതിനാൽ അവർക്ക് വലിയ സന്തോഷമുണ്ടായി. കണ്ട പാടെ സലാമിനുശേഷം പറഞ്ഞു: പകുതി ശക്തി കിട്ടി. തുടർന്ന് അടുത്ത് വിളിച്ചിരുത്തി അരുളി. എന്റെ ശരീരത്തിലെ ഓരോരോ അവയവങ്ങളിൽനിന്നും അല്ലാഹുവിന്റെ സ്തുതികീർത്തനങ്ങൾ പുറപ്പെടുന്നതായും വലിയ സന്തോഷകരമായ അനുഭൂതി ഉണ്ടാകുന്നതായും ഞാനൊരു സ്വപ്നം കണ്ടു. ഞാൻ പറഞ്ഞു: വ്യാഖ്യാനം ആവശ്യമില്ല. വളരെ അനുഗ്രഹീതമായ സ്വപ്നമാണ്. ഒരുവിധം സന്തോഷത്തിലായി ജുമുഅ ദിവസം കഴിഞ്ഞു കടന്നു. പക്ഷേ, എല്ലിന് നല്ല വേദനയുണ്ടായിരുന്നു. ശനിയാഴ്ച രാത്രി അല്പം അസ്വസ്ഥയായി നീങ്ങി. ളുഹ്ർ നമസ്കാരം ബോധത്തോടെ നമസ്കരിച്ചു. നമസ്കാരം കഴിഞ്ഞപാടേ വിരലുകൾ അനക്കി ദിക്ർ ആരംഭിച്ചു. തുടർന്ന് ഉടൻതന്നെ പരലോക യാത്രയുടെ അടയാളങ്ങൾ പ്രകടമായി. കുറച്ചുകഴിഞ്ഞപ്പോൾ റൂഹ് നീങ്ങിത്തുടങ്ങി. ശ്വാസം വലിച്ച് വിടുന്നതിനോടൊപ്പം അല്ലാഹ് അല്ലാഹ് എന്ന പുണ്യ നാമം ഉരുവിടുന്ന ശബ്ദം കേൾക്കാമായിരുന്നു. ശബ്ദം നിലച്ചപ്പോൾ ഉമ്മ തന്റെ സൃഷ്ടാവിന്റെ അരികിലേക്ക് യാത്ര തിരിച്ചുകഴിഞ്ഞു എന്ന് ഞങ്ങൾ മനസ്സിലാക്കി. അതെ, ആ ഉടമസ്ഥന്റെ പുണ്യ നാമം ഉരുവിടലായിരുന്നു അവരുടെ ജീവിതകാലം മുഴുവനുമുള്ള ആനന്ദം. ജീവിതാന്ത്യംവരെ അവർ മുട്ടിയത് അവന്റെ കാരുണ്യകവാടത്തിലാണ്. " സമാധാനമടഞ്ഞ ആത്മാവേ, നിന്റെ രക്ഷിതാവിങ്കലേക്ക് മടങ്ങുക. നീ അവനിൽ തൃപ്തനും അവൻ നിന്നിൽ തൃപ്തനുമായ നിലയിൽ, ശേഷം എന്റെ അടിമകളുടെ കൂട്ടത്തിൽ നീ കടക്കുക. എന്റെ സ്വർഗ്ഗത്തിൽ പ്രവേശിക്കുക. ' (ഫജ്ർ)

അടുത്ത ദിവസം 1388–ൽ ജമാദുൽ ആഖിർ 7 (1968 സെപ്റ്റംബർ 1) ഞായറാഴ്ച മഹത്തുക്കൾ, മഹാ പണ്ഡിതർ, വിദ്യാർത്ഥി വൃന്ദങ്ങൾ, ദീനീപ്രവർത്തകർ മുതലായവരുടെ വലിയ ഒരു സംഘം ജനാസ നമസ്കാരത്തിൽ പങ്കെടുത്തു. മഹാനായ പിതാവ് മൗലാനാ സയ്യിദ് അബ്ദുൽ ഹയ്യിന്റേയും, ശൈഖുൽ മശാഇഖ് ശാഹ് അലമുല്ലായുടെ

സഹധർമ്മിണിയ്ക്കും ഇടയിൽ ഉമ്മ അന്ത്യ വിശ്രമം ആരംഭിച്ചു. 47 വർഷത്തെ വേർപാടിന് ശേഷം പ്രിയങ്കരനായ ജീവിത ഇണയിലേക്ക് അവർ ചെന്നുചേർന്നു. പിതാവ് അവർകൾ ദിവംഗതരായതും ജമാദുൽ ആഘിർ മാസത്തിൽ (ഹി:1341) തന്നെയാണെന്നത് അത്ഭുതകരമായ ഒരു യാദൃശ്ചികതയാണ്.

രാജ്യത്തിന് അകത്തുനിന്നും പുറത്തുനിന്നും നിരവധി അനുശോചന സന്ദേശങ്ങൾ വന്നു. ഉമ്മയുടെ മഗ്ഫിറത്തിനായുള്ള ദുആയും, സവാബിനെ എത്തിച്ചുകൊടുക്കാനുള്ള പരിശ്രമവും നന്നായി നടന്നുവെന്ന് അതിലൂടെ അറിയുവാൻ കഴിഞ്ഞു. കൂടാതെ അന്ന് ജീവിച്ചിരുന്ന മഹാൻമാരായ നിരവധി മശാഇഘും അനുശോചന കത്തുകൾ എഴുതി. അതിലൂടെ അല്ലാഹുവിന്റെ കാരുണ്യത്തിലും സ്വീകാര്യതയിലും വലിയ പ്രതീക്ഷ ഉണ്ടായിത്തീർന്നു. ഉമ്മയുടെ മഗ്ഫിറത്തിനായി ദുആ ഇരക്കുകയും ഖുർആൻ ഓതി സവാബ് എത്തിച്ചുകൊടുക്കുകയും ചെയ്യാൻ കഴിയുന്നത്ര സന്നദ്ധമാകണമെന്ന് ഈ കൃതി വായിക്കുന്ന എല്ലാ സ്ത്രീകളോടും പുരുഷൻമാരോടും അപേക്ഷിക്കുന്നു. നമ്മിൽനിന്ന് പിരിഞ്ഞുപോയവരുടെ ഏറ്റവും വലിയ ആവശ്യവും അതുതന്നെ. അതിലൂടെ അവർക്ക് വലിയ സന്തോഷമുണ്ടാകുന്നതാണ്. ചെറിയവരും വലിയവരുമായ എല്ലാവരും ഇതിന് ആവശ്യക്കാരാണ്. എല്ലാവരിലും അല്ലാഹുവിന്റെ കാരുണ്യം വർഷിക്കട്ടെ. നബിമാരുടെ നായകനും പാപികളുടെ ശുപാർശകനുമായ അല്ലാഹുവിന്റെ പ്രിയങ്കരന്റെ മേൽ, അല്ലാഹുവിന്റെ ആയിരമായിരം സ്വലാത്ത് – സലാമുകൾ വർഷിക്കട്ടെ. ! നേരായ വഴിയും രക്ഷാമാർഗ്ഗവും ഉന്നത സ്ഥാനവും നമുക്ക് കരസ്ഥമാക്കാനുള്ള ഏക മാധ്യമം നിരുനബി (സ) മാത്രമാണ്.

************

**ഇസ്‌ലാഹെ മുആശര മഹത്തരമായ**
**ഒരു ദീനീ പരിശ്രമമാണ്!**

ഇതിൽ നാം ഓരോരുത്തർക്കും പങ്കെടുക്കാൻ സാധിക്കുമെന്ന് മാത്രമല്ല, പങ്കെടുക്കുകയും വേണം. തത്ഫലമായി നമ്മിലും സമൂഹത്തിലും ഗുണഫലങ്ങൾ പ്രകടമാകുന്നതാണ്. ഇൻഡ്യൻ മുസ്‌ലിംകളുടെ മഹത്തായ കൂട്ടായ്മയായ ആൾ ഇൻഡ്യാ മുസ്‌ലിം പേഴ്സണൽ ലോ ബോർഡിന്റെ ഈ ഉന്നത സന്ദേശം പ്രാവർത്തികമാക്കാൻ പരിശ്രമിക്കുന്ന സയ്യിദ് ഹസനി അക്കാദമി , ഇതുമായി താഴെപ്പറയുന്ന രീതികളിൽ സഹകരിക്കാൻ എല്ലാ സുമനസ്സുകളേയും സ്വാഗതം ചെയ്യുന്നു.

1. ഈ പരിശ്രമം നല്ല നിലയിൽ നടക്കണമെന്ന് ആഗ്രഹിക്കുക. ഈ വിഷയത്തിലുള്ള അഭിപ്രായങ്ങൾ അറിയിക്കുക.
2. അല്ലാഹുവിനോട് ഇതിന്റെ ഫല-വിജയങ്ങൾക്കായി പ്രത്യേകം ദുആ ഇരക്കുക.
3. സംസാരങ്ങളിലും കൂടിക്കാഴ്ചകളിലും ഇത് മുഖ്യവിഷയമാക്കുക
4. സദസ്സുകൾ സംഘടിപ്പിക്കുകയും പ്രഭാഷണങ്ങളിൽ ഇവ വിവരിക്കുകയും പ്രഭാഷകർക്ക് ഈ വിഷയം നൽകുകയും അവരെ പ്രേരിപ്പിക്കുകയും ചെയ്യുക. റബിഉൽ അവ്വൽ, റമദാൻ, വിവാഹം മുതലായ വിവിധ സന്ദർഭങ്ങളിൽ ധാരാളം സമ്പത്ത് ചിലവഴിച്ച് പരിപാടികൾ സംഘടിപ്പിക്കാറുണ്ട്. പക്ഷേ, പലതും സമ്പത്തും സമയവും പാഴാക്കൽ മാത്രമാണ് ഫലം എന്ന് തിരിച്ചറിഞ്ഞ് തിരുത്താൻ പരിശ്രമിക്കുക. ഈ കാര്യത്തിൽ അക്കാദമിയുമായി ബന്ധപ്പെട്ടാൽ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നതാണ്.
5. രചനകളിൽ ഈ വിഷയം ഉൾക്കൊള്ളിക്കുക. പത്രമാസികകളിൽ ഇത്തരം പ്രഭാഷണങ്ങളുടെ റിപ്പോർട്ടുകളും സന്ദേശങ്ങളും ഉദ്ധരിക്കാൻ പ്രേരിപ്പിക്കുക.
6. രചനയ്ക്കും വിവർത്തനത്തിനും കഴിവുള്ളവർ അത് ഈ നന്മയ്ക്കായി വിനിയോഗിക്കുക. ഈ വിഷയത്തിലുള്ള മാർഗ്ഗനിർദ്ദേശങ്ങൾ നൽകാൻ അക്കാദമി തയ്യാറാണ്.
7. ഇവ്വിഷയകമായ രചനകൾ, ഇഉ കാസറ്റുകൾ പ്രചരിപ്പിക്കുക. മത്സരം, വിവാഹം, സന്ദർശനം മുതലായ വേളകളിൽ നൽകാൻ പറ്റുന്ന ഏറ്റവും നല്ല ഉപഹാരം ഇത്തരം രചനകളും സിഡി കാസറ്റുകളുമാണ്. അല്ലാഹുവിന്റെ അനുഗ്രഹത്താൽ അക്കാദമി ഇതുമായി ബന്ധപ്പെട്ട ധാരാളം രചനകൾ തയ്യാറാക്കിക്കഴിഞ്ഞു. കൂടുതൽ കോപ്പികൾ എടുത്ത് വിതരണം ചെയ്യുക.
8. ഇനിയും ധാരാളം രചനകൾ ഇറക്കേണ്ടതുണ്ട്. ഈ വിഷയത്തിൽ ദുആ ഇരക്കുക. അഭിപ്രായങ്ങൾ അറിയിക്കുകയും മനസ്സ്, നാക്ക്, ശരീരം, സമ്പത്തുകൾ മുതലായവ കൊണ്ട് സഹകരിക്കുകയും ചെയ്യുക. "തീർച്ചയായും അല്ലാഹു ഗുണവാൻമാരുടെ കൂലി പാഴാക്കുന്നതല്ല." അല്ലാഹു അനുഗ്രഹിക്കട്ടെ.!

വിനീത സേവകർ,

**സയ്യിദ് ഹസനി അക്കാദമി**
**ഞക്കനാൽ പി. ഒ., ഓച്ചിറ**

## പ്രയോജനപ്രദമായ രചനകളുടെ പ്രചരണത്തിൽ പങ്കാളികളാകുക

1. ഖുർആൻ താങ്കളോട് എന്തുപറയുന്നു? –മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി
2. കാരുണ്യത്തിന്റെ തിരുദൂതർ –മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി
3. നബവീ നിമിഷങ്ങൾ –മൗലാനാ മുഹമ്മദ് ഇൽയാസ് നദ്‌വി
4. ദുആകളുടെ അമാനുഷിക ഫലങ്ങൾ –മൗലാനാ മുഹമ്മദ് ഇൽയാസ് നദ്‌വി
5. അല്ലാഹു –മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി
6. നന്മകളിൽ മുന്നേറുക –മൗലാനാ മുഹമ്മദ് തഖി ഉസ്മാനി
7. ബന്ധങ്ങൾ നന്നാക്കുക –മൗലാനാ സയ്യിദ് അബ്ദുൽ ഹയ്യ് ഹസനി
8. ഈമാനിന്റെ 77 ശാഖകൾ –മൗലാനാ അഷ്റഫ് അലി ഥാനവി
9. ഇസ്‌ലാമിലെ കടമകൾ –മൗലാനാ അഷ്റഫ് അലി ഥാനവി
10. അമുസ്‌ലിംകളുമായുള്ള കരാർ –മൗലാനാ അബ്ദുല്ലാഹിൽ മഅ്റൂഫി
11. നവ ദമ്പതികളോട് –ഡോ. മുഖ്താർ അഹ്മദ്
12. അന്ത്യ പ്രവാചകൻ –മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി
13. ഇസ്‌ലാമിലെ നവോത്ഥാന നായകൻമാർ –മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി
14. ഇസ്‌ലാം എന്നാൽ എന്ത്? –മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി
15. മനുഷ്യത്വം മരിച്ചിട്ടില്ല –മൗലാനാ മുഹമ്മദ് മൻസൂർ നുഅ്മാനി
16. ഇസ്‌ലാമിലെ വിവാഹം –സയ്യിദ് മുഹമ്മദ് സൽമാൻ ഖാസിമി
17. സഹാബാക്കളുടെ സുന്ദരനിമിഷങ്ങൾ –ഹാഫിസ് അബ്ദുസ്സലാം
18. ഹിസ്ബുൽ അഅ്ളം –മുല്ല അലിയ്യുൽ ഖാരീ
19. മുസ്‌ലിം ഭാര്യ –മൗലാനാ മുഹമ്മദ് ഇദ്‌രീസ് അൻസാരി
20. പ്രവാചക കഥകൾ –മൗലാനാ സയ്യിദ് അബുൽ ഹസൻ അലി നദ്‌വി
21. ഉമ്മഹാത്തുൽ മുഅ്മിനീൻ –മൗലാനാ ആശിഖ് ഇലാഹീ മദനി
22. ഇസ്‌ലാമിക സ്വഭാവങ്ങൾ –മൗലാനാ സയ്യിദ് അർഷദ് മദനി
23. മുഹമ്മദ് റസൂലുല്ലാഹ് (സ) സ്വഭാവ സവിശേഷതകൾ –മൗലാനാ സയ്യിദ് റാബിഅ് ഹസനി
24. ഹറമൈൻ പ്രഭാഷണങ്ങൾ –ഇമാമുകൾ
25. സ്നേഹമാണ് സന്ദേശം –മൗലാനാ സയ്യിദ് അബുൽഹസൻ അലി നദ്‌വി
26. പെൺകുട്ടികളുടെ കൂട്ടക്കൊല നിർത്തുക –മൗലാനാ സയ്യിദ് വലിയ്യുർ റഹ്മാനി
27. അഖീഖയും ഇതര സുന്നത്തുകളും –മൗലാനാ അബ്ദുൽ അസീം ഹൈദരി
28. ഇൻഡ്യൻ മുസ്‌ലിംകളോട് –മൗലാനാ സയ്യിദ് അബുൽഹസൻ അലി
29. സ്ത്രീകൾക്ക് ഇസ്‌ലാമിന്റെ സംഭാവനകൾ –മൗലാനാ ബുർഹാനുദ്ദീൻ ഖാസിമി
30. അല്ലാഹുവിന്റെ മാർഗത്തിൽപുറപ്പെടുന്നവരോട് –മൗലാനാ മുഹമ്മദ് യൂസുഫ് കാന്ദലവി
31. ഹജ്ജ്-ഉംറ-സിയാറത് –ഒരു കൂട്ടം പണ്ഡിതൻമാർ
32. സലാം – മുസാഫഹ –ജസ്റ്റിസ് അല്ലാമാ തഖീ ഉസ്മാനി
33. ഇസ്‌ലാമിലെ മര്യാദകൾ –മൗലാനാ ആശിഖ് ഇലാഹീ മദനി
34. പുണ്യ സ്വലാത്ത് – സൗഭാഗ്യവാന്റെ പാഥേയം –മൗലാനാ അഷ്റഫ് അലി ഥാനവി


ബന്ധപ്പെടുക

**സയ്യിദ് ഹസനി അക്കാഡമി**

ദാറുൽ ഉലൂം ഇസ്‌ലാമിയ്യ

ഞക്കനാൽ പി.ഒ, ഓച്ചിറ, കൊല്ലം

**www.thauba.com, www.hasani.org,**

E-mail: sayyidhasanioachira@gmail.com